ശ്രീരാമവൎമ്മഗ്രന്ഥാവലി.

രാമായണം

# ഇരുപത്തുനാലുവൃത്തം

(ആദ്യത്തെ ആറുവൃത്തം മാത്രം.)

---

കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു്
വ്യാഖ്യാനത്തോടും അവതാരികയോടുംകൂടി
പ്രസിദ്ധപ്പെടുത്തുന്നതു്.

---

(കോപ്പി 500)

൧൧൦൧-ാമാണ്ടു്.

PRINTED AT
THE MANGALODAYAM POWER PRESS,
TRICHUR.



വില അണ 8.

ശ്രീരാമവർമ്മഗ്രന്ഥാവലി.

# രാമായണം

# ഇരുപത്തുനാലുവൃത്തം

(ആദ്യത്തെ ആറുവൃത്തം മാത്രം.)

കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു്
വ്യാഖ്യാനത്തോടും അവതാരികയോടുംകൂടി
പ്രസിദ്ധപ്പെടുത്തുന്നതു്.

(കോപ്പി 500)

൧൧൦൧-മാണ്ടു്.

PRINTED AT
THE MANGALODAYAM POWER PRESS,
TRICHUR.



വില അണ 8.

# അവതാരിക.

രാമായണം ഇരുപത്തുനാലുവൃത്തം പണ്ടേതന്നെ മലയാളത്തിൽ വളരെ പ്രസിദ്ധിയും പ്രചാരവുമുള്ള ഒരു സാഹിത്യഗ്രന്ഥമാണ്. മദിരാശിസർവ്വകലാശാല വക മട്രിക്കുലേഷൻ മുതലായ പരീക്ഷകൾക്കുള്ള പാഠ്യപുസ്തകങ്ങളിൽ ഇതിലെ പല ഭാഗങ്ങളും പലപ്പോഴും ചേർത്തു കണ്ടിട്ടുണ്ട്. മലയാളികളുടെ ഗ്രന്ഥപ്പെട്ടികളിൽ മിക്കതിലും ഇതിൻെറ കയ്യെഴുത്തുപ്രതികൾ കാണാതിരിക്കയില്ല. പല അച്ചുക്കൂടക്കാരും ഈ ഗ്രന്ഥത്തിൻെറ അനേകം പ്രതികൾ കൊല്ലംതോറും എന്നപോലെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നുണ്ട്. കയ്യെഴുത്തുകാരുടേയും അച്ചടിക്കാരുടേയും അജ്ഞത കൊണ്ടോ അശ്രദ്ധകൊണ്ടോ ഇവയിൽ പിഴയില്ലാത്ത ഗ്രന്ഥങ്ങളോ പുസ്തകങ്ങളോ അധികം കാണ്മാനിടവന്നിട്ടില്ല. ഇതിനും പുറമേ ഇതു വായിച്ചാൽ സംസ്കൃതപരിചയമില്ലാത്ത സാധാരണ മലയാളികൾക്ക് അർത്ഥം മനസ്സിലാക്കുവാൻ പ്രയാസമുള്ള വിധത്തിലാണ് ഇതിലെ രചനാരീതി. ഇസ്സംഗതികളെല്ലാം ആലോചിച്ചു സാമാന്യം പഴക്കമുള്ള പല താളിയോലഗ്രന്ഥങ്ങളും അച്ചടിപ്പുസ്തകങ്ങളും കൂട്ടിച്ചേർത്തു പരിശോധിച്ച് ഒരു വ്യാഖ്യാനത്തോടുകൂടി ഈ ഗ്രന്ഥം പ്രസിദ്ധീകരിച്ചാൽ കൊള്ളാമെന്നുദ്ദേശിച്ചാണ് ഇതിലേയ്ക്കു പുറപ്പെ

ട്ടത്തു്. പക്ഷേ മാതൃകാഗ്രന്ഥങ്ങളുടെ വൈഷമ്യംകൊണ്ടു് ഉദ്ദേശ്യസിദ്ധിക്കു പ്രയാസം കൂടുതലായിത്തോന്നുകയാൽ കഴിഞ്ഞേടത്തോളം ഭാഗം ഇപ്പോൾ പ്രസിദ്ധപ്പെടുത്തുകയും, ബാക്കി ഇനിയൊരിക്കലാവാമെന്നു തീർച്ചപ്പെടുത്തുകയും ചെയ്യേണ്ടിവന്നു.

പണ്ടത്തെക്കാലത്തു ദേശംതോറും എഴുത്തുപള്ളികളുണ്ടാക്കി കുട്ടികളെ പഠിപ്പിച്ചിരുന്നതു നാട്ടെഴുത്തച്ഛൻ(ആശാൻ)മാരാണല്ലോ. അന്നു നിലത്തെഴുത്തു്, കണക്കു്, അഷ്ടകങ്ങൾ, (ചില ഇഷ്ടദേവതാസ്തോത്രങ്ങൾ) വാക്യം, അടിവാക്യം, ജ്യാവു്; (ജ്യൌതിഷത്തിലെ ഗണിതത്തിനാവശ്യമുള്ള ചില ക്രിയാസാധനങ്ങൾ) നാൾപകം വയ്ക്കുക, ഗ്രഹങ്ങളെ ഗണിക്കുക മുതലായതിനുള്ള വിധികൾ ഇവയെല്ലാം ആദിപാഠമായി പഠിപ്പിക്കും. ഇത്രയും കഴിഞ്ഞാൽ സാമാന്യവിദ്യാഭ്യാസം കഴിഞ്ഞു. പിന്നെ പെൺകുട്ടികളേയും ആൺകുട്ടികളെയും വേർതിരിച്ചു പ്രത്യേകം ചില വിഷയങ്ങളെ പഠിപ്പിക്കും. ആൺകുട്ടികളെ ശ്രീകൃഷ്ണചരിതം മുതലായ മണിപ്രവാളകാവ്യങ്ങളും, സംസ്കൃതപാഠത്തിനത്യാവശ്യകങ്ങളായ അമരകോശം, സിദ്ധരൂപം, ബാലപ്രബോധനം, എന്നിവയും ശ്രീരാമോദന്തം, ശ്രീകൃഷ്ണവിലാസം മുതലായ ഒന്നോ രണ്ടോ ചെറുകാവ്യങ്ങളും പഠിപ്പിച്ചു സംസ്കൃതഭാഷാപ്രവേശമാർഗ്ഗത്തിലെത്തിക്കും. അതോടുകൂടി പഞ്ചാംഗംവയ്ക്കുക, ഗ്രഹങ്ങളെ ഗണിക്കുക മുതലായ 'കവിടിക്രിയ'കളും ചെയ്യിച്ചു തുടങ്ങും.

എന്നാൽ ഈ രണ്ടാംതരത്തിൽ പെൺകുട്ടികളു

ടെ പാഠക്രമം ഇങ്ങിനെയല്ല. മണിപ്രവാളത്തിന്റ പ്രകാരം രാമായണം ഇരുപത്തുനാലുവൃത്തം, ഭാരതം പതിനാലുവൃത്തം ഈ വക ഗ്രന്ഥങ്ങളാണ്. അവ സാധാരണ ശ്ലോകങ്ങളുമല്ല; കേവലം പാട്ടുകളുമല്ല; എന്നാൽ കുറേശ്ശസ്സംഗീതഭംഗിയിൽ ചൊല്ലുകയും വേണം; അതോടുകൂടിത്തന്നെ സംഗീതവാസനയുള്ള പെൺകുട്ടികളെ താളംപിടിച്ചു ചോടുവച്ചു കയ്യും മെയ്യും ഉലച്ചു പാട്ടുപാടിയുള്ള കൈകൊട്ടിക്കളിയും പഠിപ്പിക്കും. (ആൺകുട്ടികൾക്കു കയ്യും മെയ്യും തെളിയിപ്പാൻ കുറുപ്പും കളരിയും വേറെതന്നെയുണ്ടായിരിക്കുമല്ലൊ.) ഇരുപത്തുനാലുവൃത്തവും പതിന്നാലുവൃത്തവും കൈകൊട്ടിക്കളിക്കു പാടുവാൻ കൊള്ളുകയില്ല; ആരും അതിനുപയോഗിക്കാറുമില്ല. എങ്കിലും അല്പം സംഗീതരീതിയിൽ ചൊല്ലേണ്ടവയാകകൊണ്ട് അക്കാലത്തു പെൺകുട്ടികളെ പഠിപ്പിക്കാറുണ്ടായിരുന്നു. അതുകൊണ്ടായിരിക്കാം അവ കൈകൊട്ടിക്കളിയുടെ ഉപയോഗത്തിനുണ്ടാക്കിയവയാണെന്നു ഭാഷാചരിത്രത്തിലും മറ്റും പ്രസ്താവിക്കുവാനിടവന്നതു്.

ഇരുപത്തുനാലുവൃത്തം എന്ന പേരു കേട്ടാൽ ഇരുപത്തുനാലു പ്രത്യേകവൃത്തങ്ങളിലുള്ള ഒരു കൃതിയാണെന്നു ശ്രോതാക്കൾക്കൊരു ഭ്രമം വന്നേയ്ക്കാം. എന്നാൽ വാസ്തവമങ്ങിനെയല്ല. ഇരുപത്തുനാലു സർഗ്ഗങ്ങളുള്ള ഒരു കാവ്യമാണ്. അതുതന്നെ ചില അച്ചടിപ്പുസ്തകങ്ങളിൽ ഇരുപത്തഞ്ചു വൃത്തമാക്കിത്തീർത്തിട്ടുണ്ട്. അതിനു കാരണം, ഇരുപതും ഇരുപത്തൊന്നും വൃത്തങ്ങളു

ടെ മദ്ധ്യേ പതിനഞ്ചുപദ്യങ്ങൾ വേറെ ഒരു വൃത്തത്തിൽ കാണുന്നതാണ്. അതില്ലെങ്കിലും കഥാഗതിക്കു യാതൊരു വൈഷമ്യവും വരുന്നതല്ല. അതിലെ വിഷയം രാമൻെറ രാജ്യഭാരവൎണ്ണനമാണ്. അതിശയോക്തി, ശ്ലേഷം മുതലായി സ്ഥൂലങ്ങളും കൃത്രിമങ്ങളുമായ ചില വൎണ്ണത്തകിടുകളെക്കൊണ്ടുള്ള അലങ്കാരപ്പണികൾ മാത്രമേ അതിലുള്ളു. ഈ കവി, മറെറാരേടത്തും അതി വൎണ്ണനംചെയ്തു കാണാത്തതുകൊണ്ട്, ആ ഭാഗം വേറെ ആരെങ്കിലും ഉണ്ടാക്കിച്ചേൎത്തതായിരിക്കുമോ എന്നും ചിലർ ശങ്കിക്കുന്നവരായിട്ടില്ലെന്നില്ല.

ഈ ഗ്രന്ഥത്തിൻെറ സ്വഭാവം ആകപ്പാടെ ആലോചിച്ചാൽ ഇതു ഭാഷയിലുള്ള ഒരു മഹാകാവ്യമാണെന്നാണു പറയേണ്ടത്. സാഹിത്യശാസ്ത്രനിയമം അനുസരിച്ചുള്ള നഗരാൎണ്ണവാദിവൎണ്ണനകളിൽ മിക്കതിനും ഇതിൽ സ്ഥാനം കൊടുത്തിട്ടുണ്ട്. എന്നാൽ മാഘാദികാവ്യങ്ങളിലെപ്പോലെ അതിദീർഘങ്ങളായ വൎണ്ണനകൾ ഒരേടത്തുമില്ല; ഉള്ളതു സന്ദൎഭത്തിനു ചേൎന്നതും മിതവുമായിരിക്കും. നായികാദികളുടെ അംഗവൎണ്ണനാപ്രസംഗയമേയില്ല. എന്നാൽ പാത്രങ്ങളുടെ സാക്ഷാൽ സ്വഭാവം അവരുടെ വാക്കുകളെക്കൊണ്ടും പ്രവൃത്തികളെക്കൊണ്ടും തെളിയിക്കുകയെന്നുള്ള കവിധൎമ്മത്തെ ഒരേടത്തും വിട്ടുകളഞ്ഞിട്ടുമില്ല. നായികാനായകാദികഥാപാത്രങ്ങൾക്കു മാത്രമല്ല, ലോകത്തിലുള്ള സ്ഥാവരജംഗമരൂപങ്ങളായ സകലവസ്തുക്കൾക്കും ഇഷ്ടാനിഷ്ടസംഭവങ്ങളെക്കൊണ്ടുണ്ടാകുന്ന സമവിഷമദശാഭേദങ്ങളേയും, തന്നിമിത്തമുണ്ടാകു

ന്ന വികാരങ്ങളേയും ദൈവസൃഷ്ടി വിലക്ഷണമായ തന്റെ വാങ്മയസൃഷ്ടികൊണ്ടു കവി വായനക്കാൎക്കു സൎവ്വദാ ആഹ്ളാദമയമായ ഒരനുഭവമുണ്ടാക്കിക്കൊടുക്കുന്നതാണു് ഒരു ഉത്തമസാഹിത്യമെന്നും, ഈ വക ഗുണങ്ങളെല്ലാം തികഞ്ഞിട്ടുള്ള ഒരു സാഹിത്യം ആ ആദികാവ്യമല്ലാതെ മറ്റൊന്നുമില്ലെന്നും സൎവ്വസമ്മതമാണല്ലോ. അങ്ങനെയുള്ള ആ രാമായണകഥയുടെ നാനാഭാഗങ്ങളെയും നാതിസംക്ഷേപവിസ്തരമായി ഇതിൽപ്രതിപാദിച്ചിട്ടുള്ളതിനാൽഇതിന്റെ രസാത്മകതയെപ്പററി അധികം വിവരിക്കേണ്ടതില്ല. ചുരുക്കിപ്പറയുന്നതായാൽ രാമായണത്തിൽഎവിടെയെവിടെ ഏതേതു രസങ്ങൾ ധാരാവാഹികളായി കാണപ്പെടുന്നുണ്ടോ അവിടെയവിടെ അതതു രസങ്ങൾ ഇക്കാവ്യം വായിക്കുന്നവൎക്കു മിതമായി ആസ്വദിപ്പാൻ പ്രയാസമില്ല. ഉപമ, ഉൽപ്രേക്ഷ, രൂപകം, അതിശയോക്തി മുതലായ അൎത്ഥാലങ്കാരങ്ങളും, ആദ്യപ്രാസം, അന്ത്യപ്രാസം, അഷ്ടപ്രാസം അനുപ്രാസങ്ങൾ മുതലായ ശബ്ദാലങ്കാരങ്ങളും അശേഷം ദാരിദ്ര്യംകൂടാതെ ഇതിൽ പ്രയോഗിച്ചിട്ടുണ്ടു്. എന്നാൽ ദ്വിതീയാക്ഷരപ്രാസം നിബന്ധിച്ചില്ലെങ്കിൽ കൈരളീവനിതക്കു മാംഗല്യഹാനി വന്നുപോകുമെന്നുള്ള ഭയം പണ്ഡിതനായ ഈ കവിയെ ബാധിച്ചിട്ടില്ലെന്നു തോന്നത്തക്കവണ്ണം അത്ര ധാരാളം പദ്യങ്ങൾ ദ്വിതീയാക്ഷരപ്രാസമില്ലാതെ തന്നെ ഇതിൽ കാണ്മാനുണ്ടു്

ഇതിലെ മിക്ക വൃത്തങ്ങളിലേയും പദ്യങ്ങൾ മാത്രാപ്രധാനങ്ങളായ ദ്രാവിഡവൃത്തങ്ങളിൽ രചിക്കപ്പെ

ട്ടിട്ടുള്ളവയാണ്. ഇടയ്ക്കു ചിലതു സംസ്കൃതഛന്ദസ്സുകളിൽപ്പെട്ടവയായിട്ടുമില്ലെന്നില്ല. എന്നാൽ അവയും ഗാനരീതിയിൽ ചൊല്ലുവാൻ തക്കവയാകകൊണ്ടു ദ്രാവിഡവൃത്തങ്ങളോടിടകലർത്തി പ്രയോഗിക്കുന്നതിൽ ഭംഗിക്കു ഭംഗം വരുത്തുന്നവയല്ല. ഇങ്ങനെയാണെങ്കിലും ഇക്കാവ്യം, 'രാമചരിതം'പോലെ തനിത്തമിഴോ കണ്ണശ്ശരാമായണംപോലെ തമിഴ്‌വിരുത്ത്‌ക്കരുവിൽ തമിഴും മലയാളവുംകൂട്ടി ഉരുക്കി വാർത്ത വെങ്കലപ്പാത്രമോ അല്ല. ഇതിൽ മദ്ധ്യകേരളത്തിൽ നടപ്പുള്ള മലയാളപദങ്ങളല്ലാതെ തീരെ തെക്കേനോ വടക്കേനോ ഉള്ള ദേശ്യപദങ്ങൾ അധികം കാണുന്നില്ല. പവ(ക)ഴി; കലചില; അമ്പതുമറി; പുത്തൻമണിപ്പൂൺപു്; അച്ഛോ; തിരുവാമൊഴിഞ്ഞു; പറവ്വതും ചെയ്തു; മതിയുണ്ടു്; ഇത്യാദി ചമ്പൂപ്രബന്ധകാരന്മാർ പ്രയോഗിച്ചുകാണുന്ന ഭാഷാപദങ്ങൾ പലേടത്തും കാണുന്നുണ്ടു്. എങ്കിലും ഭാഷാസംസ്കൃതശബ്ദങ്ങളെ കൂട്ടിച്ചേർത്തു മണിപ്രവാളമാക്കിയിരിക്കുന്നതിൽ ചെയ്തിട്ടുള്ള വികടഘടനകളെക്കൊണ്ടും, ഗുരുലഘുക്കളുടെ വിന്യാസത്തിൽ കാണിച്ചിട്ടുള്ള അനിയന്ത്രിതമായ സ്വാതന്ത്ര്യപ്രകടനംകൊണ്ടും, ഇതിന്നുമുമ്പിൽ ഭാഷാകവിസരണിയിൽ സഞ്ചരിച്ചു പരിചയമില്ലായ്കയാൽ അറിയാതെ വന്നുപോയതോ ഉദ്ദണ്ഡാദിപണ്ഡിതന്മാരെപ്പോലെ ഭാഷാകവിതയിലുള്ള അവജ്ഞകൊണ്ടു അറിഞ്ഞുതന്നെ വരുത്തിക്കൂട്ടിയതോ ആയ യതിഭംഗകോലാഹലംകൊണ്ടും, പാദാന്തത്തിൽ മാത്രമല്ല, അർദ്ധത്തിൽപോലും വിച്ഛേദം കൂടാതെ സമസ്ത

പദങ്ങളെ നീട്ടിവലിച്ച പ്രയോഗിച്ചിരിക്കുന്നതിനാലുള്ള അവിശ്രാന്തികൊണ്ടും, സാധാരണക്കാൎക്ക് ഇകൃതിയിൽ ചില ഭാഗം വായിപ്പാൻ വളരെ ബുദ്ധിമുട്ടുണ്ടായിരിക്കും. ഇതിനുപുറമേ കവിവാക്യങ്ങളുടെ ഇടയിൽ വരുന്ന കഥാപാത്രസംഭാഷണങ്ങളെ വായനക്കാൎക്ക് യാതൊരു മുന്നറിവും കൊടുക്കാതെ ആരംഭിക്കുകയും അവസാനിപ്പിക്കുകയും ചെയ്യുന്നഘട്ടങ്ങളും അനേകമുണ്ട്. (൩൨-ാം വൃത്തം നോക്കുക) 'യാത്രാകുവാനും'-'ഭയച്ചൂട്ടത്തു്'.'കാച്ച്യവാൽ'. 'അറിഞ്ഞീടരാഞ്ഞു്'.'ചിത്തം ശൈഥില്യമാകുഞ്ഞു്'. ഇത്യാദികളായി ഏതാനും ചില വിലക്ഷണപദപ്രയോഗങ്ങളും ഇല്ലെന്നില്ല.

എന്നാൽ ഈ വക ദോഷങ്ങളൊന്നും കൂടാതെ പ്രസന്നപ്രൌഢസരസങ്ങളും, സാഹിത്യസാരഭ്രയിഷ്ഠങ്ങളുമായ ഭാഗങ്ങളാണ് ഇക്കാവ്യത്തിൽ ഒട്ടുമുക്കാലും വ്യാപിച്ചിരിക്കുന്നതു്.

ഇനി ഗ്രന്ഥകൎത്താവിനെക്കുറിച്ച ആലോചിക്കുന്നതായാൽ ഇന്നത്തെ ഭാഷാകവികളുടേയും കാവ്യവിമൎശകന്മാരുടേയും നോട്ടത്തിൽ അദ്ദേഹം ഒരു വാസനക്കാരനായ കവിയാണെന്നു തോന്നുന്നതല്ലെങ്കിൽ അസ്തു. എന്നാൽ പരമഭക്തനും, നല്ല സംസ്കൃതപണ്ഡിതനും, യോഗ്യനായ ഒരു ജ്യോതിഷികനുമാണെന്നുള്ള സംഗതിയിൽ ആൎക്കും വിസംവാദമുണ്ടാവാൻ തരമില്ലാ. മേൽപ്പുത്തൂർ ഭട്ടതിരിയുടെ 'കുട്ടിബ്ഭാഗവത'മായ നാരായണീയസ്തോത്രം പോലെ ഈ ഇരുപത്തുനാലുവൃത്തം ഒരു രാമസ്തോത്രമാണ്. നാരായണീയത്തിൽ ഓരോ

ദശകത്തിന്റെ അവസാനത്തിലും തൽകത്താവു തന്റെ ഉപാസനാമൂത്തിയായ ഗുരുവായൂരപ്പനോട് ആരോഗ്യപ്രാത്ഥനയാണു ചെയ്യുന്നതു്. നമ്മുടെ കവിയാകട്ടെ അദ്ദേഹത്തിന്റെ രാമസ്തോത്രത്തിൽ ഓരോ വൃത്താന്തത്തിലും ഐഹികസുഖേച്ഛ യാതൊന്നുംകൂടാതെ പരമപുരുഷാത്ഥമായ കൈവല്യത്തെ പ്രാത്ഥിക്കുന്നു. എന്നുമാത്രമല്ല, ഇതിലുള്ള എല്ലാപ്പദ്യങ്ങളും ഭഗവന്നാമകീത്തനത്തിൽ കലാശിപ്പിക്കുകയും ചെയ്യുന്നു. അതും പോരാ, ശ്രീരാമനെ ധീരോദാത്തനായ ഒരു മനുഷ്യനായകന്റെ നിലയിൽ നിത്താതെ, ഭക്തരക്ഷാദീക്ഷിതനായ ഭഗവദവതാരപുരുഷന്റെ നിലയിലാണു കവി കല്പിച്ചിരിക്കുന്നതു്. ഖരൻ, ജടായു, ബാലി, രാവണൻ ഇവരുടെ ചരമകാലത്തെപ്പറ്റി കവി എങ്ങനെ പ്രസ്താവിച്ചിരിക്കുന്നു എന്നു നോക്കുക.

ഈ ഗ്രന്ഥത്തിൽ ഒരൊററ ഭാഷാപദംപോലുമില്ലാത്ത തനിസ്സംസ്കൃതപദ്യങ്ങൾ വളരെയുണ്ടു്. (വൃത്തം ൧. പദ്യം ൭-൨൨; വൃത്തം ൧൰. പദ്യം ൨൬; വൃത്തം ൧൭. പദ്യം ൧൭; വൃത്തം ൨൰. പദ്യം ൰൰-൰൫; ഇവ നോക്കുക) പേരിനുമാത്രം ഒന്നോ രണ്ടോ ഭാഷാപദങ്ങളും ശേഷമെല്ലാം സംസ്കൃതമയവുമായിട്ടുള്ള പദ്യങ്ങൾക്കും ക്ഷാമമില്ല. അതിനും പുറമേ രഘുവംശം, കുമാരസംഭവം, രാമായണചംപു, രാമായണം മുതലായ ഗ്രന്ഥങ്ങളിലെ പല പദ്യങ്ങളും സന്ദർഭമനുസരിച്ചു ഭാഷാന്തരംചെയ്തു ചേത്തിട്ടുമുണ്ടു്. ഇതുകൊണ്ടു് ഇദ്ദേഹത്തിന്റെ സംസ്കൃതപാണ്ഡിത്യം സ്പഷ്ടമാകുന്നുതാണല്ലൊ.

രണ്ടാംവൃത്തത്തിൽ ശ്രീരാമന്റെ ജാതകഫലം നിർദ്ദേശിച്ചിരിക്കുന്നതിൽനിന്നു കവിയുടെ ജ്യോതിശ്ശാസ്ത്ര നൈപുണ്യം ഗമ്യമാകുന്നു.

'മാലാറുമാററിയ രാമായണം കഥയെ
ബാലാദിപോലുമുരചെയ്യിൽ ത്രിലോകപെരു-
മാളാമവൻ പാരനൊടേകീ ഭേചിപ്പതിനു-
മാളായ്വരുന്നു ഹരിനാരായണായ നമഃ'

എന്ന ഒടുക്കത്തെ വൃത്തത്തിന്റെ ഉപാന്ത്യപദ്യത്തിൽ നിന്നു് ഇദ്ദേഹം ഒരു ഉപാദ്ധ്യായന്റെ നിലയിൽ ബാലന്മാരായ തന്റെ ശിഷ്യന്മാരെ പഠിപ്പിപ്പാനായിട്ടാണു് ഈ ഗ്രന്ഥം നിർമ്മിച്ചതെന്നുകൂടി ഊഹിപ്പാൻ വഴിയുണ്ടു്. മേലെഴുതിയതിന്റെ അനന്തരപദ്യം,

'മീനാമ, പന്നി, നരസിംഹം, യവാമന, മ-
ഹാരാമ, ദാശരഥി, സീരായുധായ, നമഃ
കൃഷ്ണായ, കൃഷ്ണതനുശുദ്ധായ കല്ക്കിവപു-
ഷേ കാരണായ ഹരി നാരായണായ നമഃ'

എന്നുള്ളതാണു്. ഇതെഴുതിക്കഴിഞ്ഞപ്പോഴും തന്നെ ആ മനസ്സിനും വാക്കിനും കയ്യിനും, ഒരനദ്ധ്യായം കൊടുക്കാതെയായിരിക്കുമോ--

'ഓങ്കാരമായ പൊരുൾ മൂന്നായ്പിരിഞ്ഞുടനെ
ആങ്കാരമായതിനു താൻതന്നെ സാക്ഷിയതു
ബോധം വരുത്തുവതിനാളായി നിന്ന പര-
മാചാര്യരൂപ! ഹരിനാരായണായ നമഃ'

എന്നിങ്ങനെ 'ഹരിനാമകീർത്തനം' ആരംഭിച്ചതു്? എന്നു ബലവത്തരമായ ഊഹത്തിനു് അവയുടെ രീതിസ

ത്ര്യം നമ്മെ സഹായിക്കുന്നു. എങ്കിലും ഇക്കൃതികൾ രണ്ടും 'രാമായണം', 'ഭാരതം' ഈ കിളിപ്പാട്ടുകളുടെ കർത്താവായ സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛൻെറ കൃതികളാണെന്നുള്ള ഭാഷാചരിത്രകാരൻെറ അഭിപ്രായത്തോടു യോജിപ്പാൻ എനിക്കു വളരെ വൈമനസ്യമുണ്ടു്; പക്ഷേ-'അഗ്രജൻ മമ സതാം വിദുഷാമഗ്രേസരൻ-മൽഗുരുനാഥനനേകാന്തേവാസികളോടും ഉൾക്കരുന്നകൽവാഴ്ക' എന്ന് അധ്യാത്മരാമായണത്തിൽ എഴുത്തച്ഛൻ പ്രശംസിച്ചിട്ടുള്ള ആ അഗ്രജനായിരിക്കുമോ ഇസ്തോത്രഗ്രന്ഥങ്ങൾ രണ്ടിൻെറയും കർത്താവു് എന്നാണു ഞാൻ സംശയിക്കുന്നതു്. 'വാരിധിതന്നിൽത്തിരമാലകളെന്നപോലെ' 'ഭാരതീപദാവലി' 'സലക്ഷണം മേന്മേൽ' 'കാലേ കാലേ' തോന്നുന്ന ആ (എഴുത്തച്ഛൻെറ) 'ശാരികപ്പൈതലിൻെറ' വാണീഗുണം ഇതിൽ കാണുന്നില്ലെന്നാണു് എൻെറ താഴ്മയോടുകൂടിയുള്ള അഭിപ്രായം.

ശുഭം.

കൊച്ചി ഭാഷാപരിഷ്കാരണക്കമ്മററി ആപ്പീസ്സ്,
തൃശ്ശിവപേരൂർ.
29-10-1101.

പണ്ഡിതർ
കെ. പരമേശ്വരമേനോൻ.

—:o:—

# രാമായണം

## ഇരുപത്തിനാലുവൃത്തം.

---

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

---

(൧) വെണ്മതികലാഭരണനംബികഗണേശൻ
നിർമ്മലഗുണാ കമല വിഷ്ണുഭഗവാനും,
നാന്മുഖനുമാദികവിമാതു ഗുരുഭൂതൻ
നന്മകൾ വരുത്തുക നമുക്കു ഹരിരാമ.

വ്യാഖ്യാനം—ഗ്രന്ഥാരംഭത്തിൽ കവി ഇഷ്ടദേവതാനമസ്കാരരൂപമായ മംഗളം ചെയ്യുന്നു. വെണ്മതികലാഭരണൻ=ചന്ദ്രക്കല ചൂടുന്നവൻ (ശിവൻ)-അംബിക=ശ്രീപാർവ്വതി. ഗണേശൻ=ഗണപതി. നിർമ്മലഗുണാ=നല്ല ഗുണങ്ങളുള്ളവൾ. കമല=ലക്ഷ്മീദേവി. നാന്മുഖൻ=ബ്രഹ്മാവ്. ആദികവിമാതു്=സരസ്വതീദേവി. നന്മകൾ=മംഗളങ്ങൾ. ഹരിരാമ. ഇതു ഏകപദമായി സ്തോത്രരൂപേണ പ്രയോഗിച്ചിരിക്കുന്നു. വ്യസ്തപദമാണെങ്കിൽ ഹരേ രാമ. എന്നു പ്രയോഗിക്കേണ്ടതായിരുന്നു. ഇവിടെ ത്രിമൂർത്തികളെ അവരുടെ ശക്തികളോടുകൂടി വന്ദിച്ചിരിക്കുന്നതു്, "ശിവശ്ശക്ത്യായുക്തോയദി ഭവതി ശക്തഃ പ്രഭവിതും" എന്നിത്യാദി സകലോപാസനാസിദ്ധാന്തത്തെ അനുസരിച്ചുള്ളതാകുന്നു. വിഷ്ണുരൂപനായ ശ്രീരാമന്റെ നാമം എല്ലാ ശ്ലോകങ്ങളുടേയും അവസാനത്തിൽ ഒരു പല്ലവരൂപേണ ചേർത്തിരിക്കുന്നതിനാൽ ഇതു ഭഗവൽസ്തോത്രരൂപമായ ഒരു ഗാനകാവ്യമാകുന്നു. ഈ കാവ്യത്തിൽ ഇരുപത്തുനാലു സർഗ്ഗങ്ങളുള്ളതി

നാൽ ഇതിന് 'ഇരുപത്തുനാലുവൃത്തം' എന്നു പേർ കല്പിച്ചിരിക്കുന്നു. സംസ്കൃതത്തിൽ പദ്യങ്ങളുടെ ഛന്ദസ്സിനുള്ള 'വൃത്തം' എന്ന സംജ്ഞയെ പുരസ്കരിച്ചല്ല; ഈ ഒന്നാം വൃത്തത്തിലുള്ള പദ്യങ്ങളുടെ വൃത്തം 'ഇന്ദുവദന'യാകുന്നു. "ഇന്ദുവദനക്കു ഭജസം ന ഗുരു രണ്ടും" എന്നു ലക്ഷണം. (വൃത്തമഞ്ജരി) ഗ്രന്ഥാരംഭത്തിൽ ആദിഗുരുവായ ഭഗണം പ്രയോഗിച്ചിരിക്കുന്നതിനാൽ അതിനു ചന്ദ്രൻ ദേവതയും, 'പ്രഖ്യാതകീർത്തി' ഫലവുമാകുന്നു.

(൨) ഉത്തമപുരാണപുരുഷൻെറ ചരിതാനാ-
മുത്തമമിതാദിരഘുനായകചരിത്രം.
ഭക്തിയൊടു ചൊല്ലുവതിനിന്നു തുനിയുന്നേൻ
മുക്തിപദമേകുവതിനാശു ഹരിരാമ.

വ്യാ — ഉത്തമ......പുരുഷൻ=വിഷ്ണു. ചരിതാനാം= (അ. ന. ഷ. ബ) കഥകളിൽ വച്ച്. ഉത്തമം=പ്രധാനം. ആദി...ചരിത്രം= ആദി കാവ്യവിഷയമായ ശ്രീരാമൻെറ ചരിത്രം. മുക്തിപദം=മോക്ഷം. ആശു=(അവ്യയം) വേഗത്തിൽ. ഈ പദ്യംകൊണ്ടു പ്രതിജ്ഞയും ഫലശ്രുതിരൂപമായ പ്രരോചനയും ചെയ്തിരിക്കുന്നു. "രോചനാർത്ഥാ ഫലശ്രുതിഃ" എന്നുണ്ടല്ലോ.

(൩) രാക്ഷസകുലാധിപതിരാവണഭുജോഷ്മ-
ത്തീക്കനലിൽ വീണുഴലുമത്രിദശപാളീ.
പാൽക്കടലിൽ മേവിന പുരാണപുരുഷൻെറ
കാക്കലടിപെട്ടു ഭുവി വീണു ഹരിരാമ.

വ്യാ — രാക്ഷസ...തീക്കനൽ=രാക്ഷസരാജാവായ രാവണൻെറ കയ്യൂക്കാകുന്ന തീക്കനൽ. ത്രിദശപാളി=ദേവസമൂഹം. പാൽ...പുരുഷൻ=പാൽക്കടലിൽ പള്ളി കൊള്ളുന്ന മഹാവിഷ്ണു. അടിപെടുക= ശരണംപ്രാപിക്കുക. ഭുവി=(ഊ സ്ത്രീ. സ. ഏ). ഭൂമിയിൽ. വീഴുക= നമസ്കരിക്കുക. രാവണഭുജോഷ്മാവിനു തീക്കനലിനോടു അഭേദം കല്പിച്ചിരിക്കുന്നതിനാൽ രൂപകാലങ്കാരം.

(൮) “മാധവ ജയിക്ക മധുസൂദന ജയിച്ചീ-
ടാധിശമനായ ഭവ നീലഘനധാമൻ!
സാധുജനപാലക! നിബോധ ഗിരമസ്മാൻ
പാഹി ജഗദീശ്വര! നമോസ്തു” ഹരിരാമ.

വ്യാ—മാധവ=(അ. പു. സം. ഏ) ഹേ വിഷ്ണുഭഗവാനെ! (നീ) ജയിക്ക. മധുസൂദന=(അ. പു. സം. ഏ) ഹേ മധുസൂദന! (നീ) ജയിച്ചീട്ട്. (മധുസൂദനൻ=മധുവെന്ന അസുരനെ കൊന്നവൻ). ആധിശമനായ=(അ. ന. ച. ഏ). സങ്കടം തീർപ്പാനായിക്കൊണ്ട്. ഭവ=(ക്രി. ലോട്ട്. പ. പ. മ. ഏ). ഭവിച്ചാലും. (നീ എന്നു കർത്താവ്) അങ്ങുന്നു ഞങ്ങളുടെ സങ്കടം തീർത്തു തരണേ എന്നു സാരം. നീലഘനധാമൻ=(ന. പു. സം. ഏ) ഹേ നീലക്കാർവർണ്ണ!. സാധുജനപാലക=(അ. പു. സം. ഏ). വലഞ്ഞവരെ രക്ഷിക്കുന്നവനേ! നിബോധ=(ക്രി. ലോട്ട്. പ. പ. മ. ഏ) (നീ) അറിഞ്ഞാലും. ഗിരം=(രേഫാന്തം. സ്ത്രീ. ദ്വി. ഏ)വാക്കിനെ. അസ്മാൻ=(അസ്മച്ഛബ്ദം. ദ്വി. ബ) ഞങ്ങളെ. പാഹി=(ക്രി. ലോട്ട്. പ. പ. മ. ഏ) രക്ഷിക്കണേ. ജഗദീശ്വര=(അ. പു സം. ഏ) ഹേ ലോകനാഥ!. നമഃ=(അവ്യ) നമസ്കാരം. അസ്തു=(ക്രി. ലോട്ട്. പ. പ. പ്ര. ഏ) ഭവിക്കട്ടെ. ഹേ മാധവ! അല്ലയോ മധുസൂദന! അങ്ങുന്നു ജയിച്ചാലും. ജയിച്ചാലും. അല്ലയോ കാർമേഘവർണ്ണ! അങ്ങുന്നു ഞങ്ങളുടെ സങ്കടം തീർത്തു രക്ഷിക്കണേ! അല്ലയോ സാധുജനപാലക! അങ്ങുന്നു ഞങ്ങളുടെ വാക്കു കേൾക്കണേ! അങ്ങുന്നു ഞങ്ങളെ രക്ഷിക്കണേ! ഹേ ജഗദീശ്വര! അങ്ങേക്കു നമസ്കാരം. എന്നു ഭാഷ.

(൯) ഇത്ഥമമരസ്തുതികൾ കേട്ടു പുരുഷാണാ-
മുത്തമനനന്തഫണിമെത്തമേലിരുന്നു,
“ഹന്ത! ഭവദാഗമനകാരണമമർത്ത്യാഃ!
സാമ്പ്രതമിദം കിമിതി ചൊൽക” ഹരിരാമ.

വ്യാ—ഇത്ഥം=(അവ്യ) ഇങ്ങനെ. പുരുഷാണാം=(അ. പു. ഷ. ബ) പുരുഷന്മാരിൽവച്ച് ഉത്തമൻ (പുരുഷോത്തമൻ=വിഷ്ണു) ഫണി

മെത്ത=അനന്തനാകുന്ന മെത്ത. ഹന്ത!=(അവ്യ) ആശ്ചര്യദ്യോതകം. ഭവദാഗമനകാരണം=നിങ്ങളുടെ വരവിന്റെ കാരണം. അമർത്ത്യാഃ. (അ. പു. സം. ബ) അല്ലയോ ദേവന്മാരേ! സാമ്പ്രതം=(അവ്യ) ഇപ്പോൾ. ഇദം=(ഇദംശബ്ദം. ന. പ്ര. ഏ) ഇതു്. കിം=(കിംശബ്ദം. ന. പ്ര. ഏ). എന്തു്. (ആകുന്നു). ഇതി=(അവ്യ) എന്നു്. അല്ലയോ ദേവന്മാരേ! ഇപ്പോൾ നിങ്ങളുടെ ഈ വരവിനു കാരണമെന്തെന്നു പറയുക. എന്നു ഭാഷ.

(൩) "സാക്ഷി ഭവതാ വിദിതമിങ്ങുകിമിദാനീം.
സൂക്ഷ്മതനുവായഖിലജന്തുഷു നിവാസ!
ഈക്ഷണകലാചലനമാത്രയതിൽ വിശ്വം
തീർക്ക തവ വൈഭവ,മിതെന്തു ഹരിരാമ."

വ്യാ—സാക്ഷി=പ്രത്യക്ഷമായിസ്സർവ്വവും കാണുന്നവൻ. (ആയ) ഭവതാ=(ത. പു. തൃ. ഏ). അങ്ങയാൽ. വിദിതം=അറിയപ്പെട്ടതു്. കിം=എന്തു്. ഇദാനീം=(അവ്യ)ഇപ്പോൾ. സൂക്ഷ്മതനു=സൂക്ഷ്മമായ രൂപത്തോടുകൂടിയവൻ. അഖിലജന്തുഷു=(ഉ. പു. സ. ബ). സകല ജന്തുക്കളിലും. നിവാസ=(അ. പു. സം. ഏ) വസിക്കുന്നവനായുള്ളോവേ! ഈക്ഷണ......മാത്രയതിൽ=കണ്ണിന്റെ ഒരു ഭാഗം അല്പമൊന്നിളക്കുന്ന സമയത്തിൽ. വിശ്വം=ലോകം. തീർക്ക=സൃഷ്ടിക്കുക. തവ=(യുഷ്മദ്. ഷ. ഏ). അങ്ങയുടെ. വൈഭവം=മഹിമ. ഇതു്=ഞങ്ങളുടെ ആഗമനകാരണം അറിയുക എന്നതു്. എന്തു്?=എത്ര ദുഷ്കരം? സർവ്വാന്തര്യാമിയും സർവ്വസാക്ഷിയുമായ അങ്ങേക്കു് അറിയാതെ ലോകത്തിൽ യാതൊന്നുമില്ല; അങ്ങയുടെ കടാക്ഷലേശംകൊണ്ടാണു ലോകം മുഴുവനും ഉണ്ടാകുന്നതു്. ഇത്രയും മഹിമാതിശയമുള്ള അങ്ങേക്കു ഞങ്ങളുടെ ആഗമനകാരണംഅറിവാൻയാതൊരു പ്രയാസവുമില്ലല്ലൊ എന്നു പ്രഭു മഹിമാനുവർണ്ണനം. വിഷമാലങ്കാരം. "വിഷമം ചേർച്ചയില്ലാത്ത രണ്ടിനെച്ചേർത്തു ചൊല്ലുകിൽ" എന്നു ലക്ഷണം.

(൪) "ആപദി ഭജന്തി ന ഭജന്തി സുലഭത്വേ
താമരക്കണ്ണാ വരദ! കാമവിവശായേ,

കേവലസുഖായ ന ഹി തന്നവിദിതം കിം
തദപിഹ തേ വയമപീശ ഹരിരാമ.''

വ്യാ—ഇതു് ഒരു മലയാള പദംപോലുമില്ലാത്ത ശുദ്ധസംസ്കൃത പദ്യമാണു്. അതുകൊണ്ടു സംസ്കൃത ശ്ലോകങ്ങൾക്കു ഭാഷാവ്യാഖ്യാനം ചെയ്യുന്ന രീതിയിൽ വ്യാഖ്യാനിക്കുന്നു. ആപദി. (ദ സ്ത്രീ. സ. ഏ). ഭജന്തി. (ക്രി. ലട്ട്. പ. പ. പ്ര. പു. ബ) ന. (അവ്യ). ഭജന്തി. സുലഭേ. അർത്ഥേ. രണ്ടും (അ. പു. സ. ഏ) ത്വാം. (യുഷ്മത്. ദ്വി. ഏ) അകരണാഃ. (അ. പു. പ്ര. ബ). വരദ! (അ. പു. സം. ഏ). കാമവിവശാഃ. (അ. പു. പ്ര. ബ). യേ. (യച്ഛബ്ദം. പു. പ്ര: ബ). കേവലസുഖായ. (അ. ന. ച. ഏ). ന. ഹി. (അവ്യ). തത്. (തച്ഛബ്ദം. ന. പ്ര. ഏ) ന. വിദിതം (അ. ന. പ്ര. ഏ). കിം. തദപത്. ഇഹ. മൂന്നും (അവ്യ). തേ. (തച്ഛബ്ദം പു. പ്ര. ബ). വയം. (അസ്മത്. പ്ര. ബ) അപി. (അവ്യ) ഈശ! (അ. പു. സം. ഏ).

ഹേ വരദ! ഈശ! അകരണാഃ. കാമവിവശാഃ. യേ (ജനാഃ സന്തി; (തേ). ആപദി. ത്വാം. ഭജന്തി; അർത്ഥേ. സുലഭേ (സതി) ന. ഭജന്തി; കേവലസുഖായ. ന. ഹി. ഭജന്തി; തത്. ത്വയാ. ന. വിദിതം. കിം?; തേ. വയം. അപി. ഇഹ. തദപത്; എന്നു അന്വയം.

അല്ലയോ വരദനായും ഈശനായും ഉള്ളോവേ! അകരണന്മാരും കാമവിവശന്മാരുമായ യാവ ചില ജനങ്ങൾ ഭവിക്കുന്നുവൊ അവർ ആപത്തിൽ അങ്ങയെ ഭജിക്കുന്നു; അർത്ഥം സുലഭമായിരിക്കുന്ന സമയത്തിൽ ഭജിക്കുന്നില്ല; കേവലസുഖത്തിനായിക്കൊണ്ടു ഭജിക്കുന്നില്ല; അതു് അങ്ങയാൽ അറിയപ്പെടാത്തതല്ലല്ലൊ; ആ വിധത്തിലുള്ള ഞങ്ങളും ഈ വിഷയത്തിൽ അതുപോലെ ആകുന്നു; എന്നു അന്വയാർത്ഥം.

വരദൻ=അഭീഷ്ടദാതാവു്; ഈശൻ=സ്വാമി; അകരണന്മാർ=കരണം (അന്തഃകരണം=ബുദ്ധി) ഇല്ലാത്തവർ; കാമവിവശന്മാർ=ഓരോരോ ആഗ്രഹങ്ങളിൽപ്പെട്ടു് ഉഴലുന്നവർ; ആപത്തു് അനിഷ്ടപ്രാപ്തിരൂപമായ സങ്കടം; അർത്ഥം=അഭീഷ്ടകാര്യം; സുഖം=പ്രയ

സമില്ലാതെ സാധിക്കാവുന്നതു്; കേവലസുഖം=പരമസുഖം (മോക്ഷം); അതു്=ബുദ്ധിഹീനന്മാരുടെ ആ സ്വഭാവം; ആ വിധത്തിലുള്ളവർ=ബുദ്ധിഹീനന്മാരും കാമവിവശന്മാരുമായിട്ടുള്ളവർ; ഈ വിഷയം=ആപത്തിൽ ഭജിക്കയും സമ്പത്തിൽ ഭജിക്കാതിരിക്കയും ചെയ്ക എന്ന സംഗതി; അതുപോലെ=ബുദ്ധിഹീനന്മാരെപ്പോലെ. എന്നു പരിഭാഷ.

സർവ്വാഭീഷ്ടദാതാവും, സർവ്വശക്തനുമായ അങ്ങുന്നു ഭക്തന്മാൎക്കൊരിക്കലും ആപൽപ്രസംഗത്തിനവകാശമില്ലാത്ത കേവലസുഖരൂപമായ മോക്ഷത്തെ ദാനം ചെയ്യുന്നവനായിരിക്കെ, നശ്വരങ്ങളും താല്ക്കാലിക സുഖഭ്രമരൂപങ്ങളുമായ ഇന്ദ്രിയാൎത്ഥങ്ങളുടെ സിദ്ധിക്കായിക്കൊണ്ടു് താങ്കളെ ഭജിക്കുന്നവർ എത്ര ബുദ്ധിഹീനന്മാരാകുന്നു? ഈ ഞങ്ങളും ആ കൂട്ടത്തിൽ ചേൎന്നവർ തന്നെ; എന്നു താല്പൎയ്യം. ഇതിൽനിന്നു ശരണ്യനായ ഭഗവാന്റെ മഹിമാതിശയവും, ശരണാഗതരായ ഞങ്ങളുടെ ലാഘവാതിരേകവും വ്യക്തമാകുന്നതിനു പുറമേ, ആപന്നിവൃത്തിയാണു് ഞങ്ങളുടെ ആഗമനപ്രയോജനം എന്നുള്ള നിവേദ്യവിഷയപ്രസ്താവനയും സിദ്ധിക്കുന്നു.

(വ്വ) "കേൾക്ക മമ വാക്യമരിസൂദന തവാജ്ഞാ-
വാൎത്ത പറയുന്നു ദശകന്ധരദുരാത്മം,
രാക്ഷസനടക്കി ഭുവനത്രയമശേഷം
രൂക്ഷത ഭയങ്കരമവന്നു ഹരിരാമ."

വ്യാ—മമ=(അസ്മത്. ഷ. ഏ) എന്റെ. വാക്യം=വാക്ക. അരിസൂദനൻ=ശത്രുക്കളെ നിഗ്രഹിക്കുന്നവൻ. തവ (യുഷ്മത്. ഷ. ഏ)=നിന്റെ. ആജ്ഞാവാൎത്ത=കല്പനക്ക വിഷയമായിട്ടുള്ള സംഗതി. (ആഗമനകാരണം). ദശകന്ധരദുരാത്മാവു്=രാവണനെന്ന ദുഷ്ടനായ രാക്ഷസൻ. ഭുവനത്രയം=മൂന്നു ലോകവും. രൂക്ഷത=ക്രൂരത.

ഇനി താഴെ പത്തു ശ്ലോകങ്ങളെക്കൊണ്ടു രാവണന്റെ ദുഷ്കൎമ്മങ്ങളെ ഓരോന്നായി വിവരിക്കുന്നു:—

(ൻ) "ശങ്കരനവന്നു വരമേകിയതു മൂലം
ശങ്ക ഭഗവാനെയുമതില്ലവനു നൂനം

തൻകരതലൈരചലസഞ്ചലനഹേതോ-
സ്സങ്കടമവന്നധികമേകി ഹരിരാമ."

വ്യാ—ശങ്കരൻ=ശിവൻ. (മംഗളത്തെ ചെയ്യുന്നവൻ എന്നു അവയവാൎത്ഥം) വരം=അനുഗ്രഹം. ശങ്ക=സംശയം. (ഭയം എന്നു സാരം) കരതലൈഃ=(അ. ന. തൃ. ബ). കൈകളെക്കൊണ്ടു. രാവണനു ഇരിപതു കൈകൾ ഉള്ളതിനാലാണു ബഹു വചനം പ്രയോഗിച്ചതു്. അചല...ഹേതോഃ=(ഉ. പു. പ. ഏ). കൈലാസം പൎവ്വതം ഇളക്കിയതു ഹേതുവായിട്ടു്. സങ്കടം=ഉപദ്രവം.

രാവണൻ മൂന്നു ലോകവും തനിക്കധീനമാക്കണമെന്നുദ്ദേശിച്ചു ശിവനെത്തപസ്സുചെയ്തു. ശിവൻ പ്രത്യക്ഷമായി വരംകൊടുത്തില്ല; അതിനാൽ തന്റെ തല ഓരോന്നായി അറുത്തു ശിവപ്രസാദത്തിനായി ഹോമിച്ചു. എന്നിട്ടും കാൎയ്യസിദ്ധി വരാത്തതിനാൽ ഒടുവിൽ പത്താമത്തെ തലയും അറുത്തു ഹോമിക്കാനായി കഴുത്തിൽ വാളുവച്ചപ്പോൾ ശിവൻ പ്രത്യക്ഷനായി അവൻ പ്രാൎത്ഥിച്ച വരങ്ങളെല്ലാം കൊടുത്തു എന്ന കഥ ഇതിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. ഇക്കഥ രാമായണത്തിൽ കാണുന്നില്ല. അതിൽ ബ്രഹ്മാവിനെ തപസ്സു ചെയ്യുമ്പോളാണു തല വെട്ടി ഹോമിച്ചതു് എന്നാണു പറയുന്നതു്. എന്നാൽ—

"ജേതാരം ലോകപാലാനാം
സ്വമുഖൈരൎച്ചിതേശ്വരം,
രാമസ്തുലിതകൈലാസം
അരാതിം ബഹ്വമന്യത." എന്നു രഘുവംശത്തി

ലും,

"പ്രഭുർബുഭൂഷുർഭുവനത്രയസ്യയഃ
ശിരോതിരാഗാദ്ദശമം ചികൎത്തിഷുഃ.
അതൎക്ക്യമുച്ഛിന്നമിവേഷ്ടസാഹസഃ
പ്രസാദമിച്ഛാസദൃശം പിനാകിനഃ." എന്നും,

"സമുൽക്ഷിപൻ യഃ പൃഥിവീഭൃതാം വരം
വരപ്രദാനസ്യ ചകാര ശൂലിനഃ
ത്രസത്തുഷാരാദ്രി സുതാസസംഭ്രമ-
സ്വയം ഗ്രഹാശ്ലേഷ സുഖേന നിഷ്ക്രയം." എ

ന്നും മാഘത്തിലും,

"സന്തുഷ്ടേതിസ്രൂണാം പുരാമപിരിപൌ
കണ്ഡൂലദോർമ്മണ്ഡല-
ക്രീഡാകൃത്തപുനഃ പ്രരൂഢശിരസോ
വീരസ്യ ലിപ്സോർവ്വരാൻ,
യാച്ഞാദൈന്യപരാഞ്ചിയസ്യ കലഹാ-
യന്തേ മിഥസ്ത്വം വൃണു
ത്വം വൃണ്വിത്യഭിതോ മുഖാനി സദശ-
ഗ്രീവഃ കഥം കഥ്യതേ."

എന്നു മഹാ നാടകത്തിലും ഉള്ള ശ്ലോകങ്ങളിൽനിന്നു രാവണൻ ശിവനെ തപസ്സുചെയ്തു വരം വാങ്ങീട്ടുണ്ടെന്നും, അതു കൈലാസോദ്ധരണത്തിൻ മുമ്പിലാണെന്നും സിദ്ധിക്കുന്നു.

പ്രകൃതശ്ലോകംകൊണ്ടു രാവണൻ വരബലത്താൽ ഗർവ്വിതനും, സാക്ഷാൽ സംഹാരരുദ്രനായ ശിവനേയും ഉപദ്രവിക്കാൻ മടിയില്ലാത്തവനും, ഉപകാരികളെത്തന്നെ ഉപദ്രവിക്കുന്ന ദുഷ്ടനും ആണെന്നു സിദ്ധമായിരിക്കുന്നു.

(൨൦) "വിക്രമനിധേ! ശൃണു പരാക്രമമവൻെറ
ധിക്കൃതമഹേന്ദ്രനവനെത്തിയ ദശായാം
വക്ഷസി പിടിച്ചു വരവച്ചു മദ്ദരച്ചോ
ദിക്കരികൾകൊമ്പുകളൊടിച്ചു ഹരിരാമ."

വ്യാ—വിക്രമനിധേ!=(ഇ. പു. സം. ഏ) ഹേ ശൌര്യനിധിയായുള്ളോവേ! ശൃണു=(ക്രി. ലോട്ട്. പ. മ. ഏ) കേട്ടാലും. ധിക്കൃതമഹേന്ദ്രൻ=ദേവേന്ദ്രനെ നിസ്സാരനാക്കിയവൻ. ദശായാം=(ആ. സ്ത്രീ. സ. ഏ). സമയത്തിൽ. വക്ഷസി=(സ. ന. സ. ഏ) മാറിടത്തിൽ. വരവച്ചു=വട്ടംവല്പിച്ചു. (ആയുധപ്രയോഗത്താലെന്നു സാരം) മുഹുഃ=(അവ്യ). പല പ്രാവശ്യവും. അഹോ=ആശ്ചര്യം. (ദ്യോതകനിപാതം) ഇത്തരം പ്രയോഗങ്ങൾ ഭാഷാചമ്പുക്കളിലും മററും സുലഭം. ദിക്കരികൾ കൊമ്പുകൾ=ദിഗ്ഗജങ്ങളുടെ കൊമ്പുകൾ. "ഐരാവതഃ പുണ്ഡരീകോ വാമനഃ കുമുദോഞ്ജനഃ. പുഷ്പദന്തസ്സാർവ്വഭൌമഃ സുപ്രതീകശ്ച ദിഗ്ഗജാഃ" എന്നഭിധാനം.

(൧൧) "മൽപദമടക്കിയവനച്യുത! ഭവാനാൽ
ദത്തമപിവൃത്തി ബത കല്പിതമവന്നായ്
വെയ്ക്കണമവന്നശനമഗ്നി, കരിയാതേ
കത്തണമധോഭുവി തെളിഞ്ഞു, ഹരിരാമ."

വ്യാ—മൽപദം=എന്റെ സ്ഥാനം (സ്വർഗ്ഗം). (൧൯-ാം ശ്ലോകം കൊണ്ടു ഇതു ഇന്ദ്രാദിദേവന്മാർ ഓരോരുത്തരായി പറയുന്നതാണെന്നു സിദ്ധിക്കുന്നതിനാൽ ഇവിടെ 'ഞാൻ' എന്നതിന് 'ഇന്ദ്രൻ' എന്നാൎത്ഥം വിചാരിക്കണം) അച്യുത=(അ. പു. സം. ഏ). അല്ലയോ വിഷ്ണു ഭഗവാനേ! (നാശമില്ലാത്തവൻ എന്നു അവയവാൎത്ഥം) ദത്തം=നൽകപ്പെട്ടതു്. അപി=(അവ്യ) എങ്കിലും. അങ്ങുന്നു നൽകുന്ന പദവികൾക്കു നാശമുണ്ടാവാൻ തരമില്ലെങ്കിലും ഇപ്പോൾ അങ്ങനെയായിത്തീൎന്നു എന്നു് 'അപി' ശബ്ദാൎത്ഥം. വൃത്തി=തൊഴിൽ. ബത!=(അവ്യ) കഷ്ടം!. കല്പിതം=നിയമിക്കപ്പെട്ടതു്. ദിക്പാലന്മാരായ ഞങ്ങൾക്കു് അങ്ങുന്നു കല്പിച്ചിരിക്കുന്ന പ്രവൃത്തികളൊക്കെ മാററി, അവനുവേണ്ടി ഓരോ തൊഴിൽ ചെയ്യേണമെന്നു് അവൻ കല്പിച്ചിരിക്കുന്നു എന്നു സാരം. ആ കല്പനകളെ പറയുന്നു:—അശനം=ഭക്ഷണം. അധോഭുവി=(ഊ. സ്ത്രീ. സ. ഏ) ചുവട്ടിൽ. (ഭക്ഷണം പാകം ചെയ്യുന്ന പാത്രങ്ങളുടെ ചുവട്ടിൽ). കരിയാതെ. എന്നതിന്നു തീയേറീട്ടു കരിയരുതു് എന്നും, തീ പോരാഞ്ഞിട്ടു വേവുപോ

രാതെ വരരുത്തു് എന്നും ഉപലക്ഷണം. ഇതാണു് അഗ്നിയുടെ തൊഴിൽ.

"ഇന്ദ്രോവഹ്നിഃ പിതൃപതിഃ" എന്ന ക്രമത്തിൽ ഇനിയും പറയുന്നു.

(൨൮) "കൊല്ലുവതിനൊക്കെയമ, നങ്ങവ മുറിപ്പാൻ
വല്ലഭമെഴും നിരൃതി, പാശികുഗ്രകാന്തം
മുല്ലമലരാദികളറുപ്പതിനു മെല്ലെ
നല്ല പവമാനനെ വഴങ്ങി ഹരിരാമ."

വ്യാ—കൊല്ലുവതിനൊക്കെയമൻ=മാംസത്തിനുവേണ്ടി വല്ല ജന്തുക്കളെയും കൊല്ലേണമെങ്കിൽ അതെല്ലാം അന്തകനായ യമൻ വേണം. വല്ലഭം=സാമൎത്ഥ്യം. നിരൃതി രാക്ഷസനാകയാൽ ഛേദഭേദാദി ക്രൂരകൎമ്മങ്ങൾ ചെയ്യാൻ സാമൎത്ഥ്യമുണ്ടായിരിക്കുമല്ലോ. പാശി=വരുണൻ. അദ്ദേഹം ജലാധിദേവതയാകകൊണ്ടു നല്ല വെള്ളം ധാരാളം സ്വാധീനമായിരിക്കുമല്ലോ. അതിനാൽ കഴുകൽ അദ്ദേഹത്തിനു യോഗ്യം തന്നെ. പവമാനൻ=വായു. വായു ഗന്ധവഹനാകകൊണ്ടു പുഷ്പങ്ങളുടെ സുഗന്ധാദിഭേദങ്ങളെ അറിവാൻ സാമൎത്ഥ്യമുണ്ടായിരിക്കുമല്ലോ. വഴങ്ങുക=കല്പിക്കുക.

(൨൯) "എട്ടുദിശി ദീപമവനഷ്ടമണിനാഗം
കഷ്ടമിതു കേട്ടു പണിപെട്ടു ഫണിരാജൻ,
പൂട്ടറ തുറപ്പതിനു വൈശ്രവണമാക്കി
ചട്ടമിതു ദുഷ്ടനിശിചാരി ഹരിരാമ."

വ്യാ—ദിശി=(ശ. സ്ത്രീ. സ. ഏ) ദിക്കിൽ. നാലു ദിക്കുകളും നാലു കോണുകളും കൂടി എട്ടു ദിക്കുകൾ. ദീപം=വിളക്കു്. അഷ്ടമണിനാഗം=ഫണങ്ങളിൽ രത്നമുള്ള എട്ടു സൎപ്പങ്ങൾ. ഇതു കേട്ടു്=ഇങ്ങനെ വിളക്കുകളുടെ സ്ഥാനത്തു സൎപ്പങ്ങളെ കല്പിച്ചിരിക്കുന്നു എന്നു കേട്ടു്. പണിപെട്ടു=സങ്കടപ്പെട്ടു. ഫണിരാജൻ=അനന്തൻ. (അല്ലേ

ങ്കിൽ വാസുകി). പൂട്ടാ=ഭണ്ഡാരമുറി. വൈശ്രവണം=(അ. പു. ദ്വി. ഏ). വൈശ്രവണനെ. വൈശ്രവണൻ ധനേശനാകകൊണ്ടു പണംവച്ചു പൂട്ടുകയും തുറന്നെടുത്തു പെരുമാറുകയും ചെയ്യാൻ സാമർത്ഥ്യമുണ്ടായിരിക്കുമല്ലോ. ചട്ടമിതു ദുഷ്ടനിശിചാരി=ഇതു ദുഷ്ടനായ രാക്ഷസന്റെ ചട്ടമാകുന്നു. ഇവിടെ 'നിശിചാരി' എന്നതിൽ ഷഷ്ഠീപ്രത്യയം ലോപിച്ചിരിക്കുന്നു.

അഷ്ടനാഗങ്ങളെപ്പറ്റി വരാഹപുരാണം നാഗോൽപത്തിയിൽ താഴെ കാണുംപ്രകാരം പറയുന്നു:—

"സൃജതാ ബ്രഹ്മണാ സൃഷ്ടിം മരീചിസ്സൃതികാരണം, പ്രഥമം മനസാധ്യാതസ്തസ്യപുത്രസ്തുകശ്യപഃ. തസ്യ ദാക്ഷായണീ ഭാര്യാ കദ്രുന്നാമ ശുചിസ്മിതാ, മാരീചോജനയാമാസ തസ്യാം പുത്രാൻ മഹാബലാൻ അനന്തം വാസുകിം ചൈവ കംബളം ച മഹാബലം കാർക്കോടകം ച രാജേന്ദ്ര! പത്മം ചാന്യം സരീസൃപം മഹാപത്മം തഥാ ശംഖം ഗുളികം ചാപരാജിതം ഏതേകശ്യപദായാദാഃ പ്രധാനാഃ പരികീർത്തിതാഃ ഏതേഷാം തു പ്രസൂത്യാതു ഇദമാ പൂരിതം ജഗൽ."

(൧൪) "സ്തംഭശതശുംഭിതമഹാമണിപുരാഗ്രേ
കുംഭമുഖരാക്ഷസദുരുക്തിവശവർത്തി,
സ്തംഭമയനാസ്സുസതി സമ്പ്രതി ദുരാത്മാ
ജംഭരിപുതാനഗതി, ഹന്ത ഹരിരാമ."

വ്യാ—സ്തംഭ......പുരാഗ്രേ=(അ. ന. സ. ഏ) അനേകം തൂണുകളെക്കൊണ്ടു ശോഭിച്ച ഏററവും വിശാലവും വിചിത്രവുമായ മാളികയുടെ മുകളിൽ. കുംഭ......വശവർത്തി=(ന. പു. പ്ര. ഏ). കുംഭൻ മുതലായ രാക്ഷസന്മാരുടെ ദുരുപദേശങ്ങൾക്കു വശനായിട്ട്. സ്തംഭമയനായി=ഒരു തൂണുപോലെ യാതൊരു കുലുക്കവുമില്ലാതെ. വസതി=(ക്രി. ലട്ട്. പ. പ്ര. ഏ) വസിക്കുന്നു. സമ്പ്രതി=(അവ്യ) ഇപ്പോൾ. ദുരാത്മാ=ദുഷ്ടൻ. ജംഭരിപു=ദേവേന്ദ്രൻ. അഗതി=ശരണമില്ലാത്തവൻ. ദുഷ്ടനായ രാവണൻ ദുർമ്മന്ത്രികളുടെ ദുരുപദേശവും കേട്ടുകൊണ്ടു വച്ചിയ ഏഴുനിലമാളികയിൽ യാതൊരു കുലുക്കവും കൂസലുമില്ലാ

തെ പ്രതാപലങ്കേശ്വരനായി വാഴുന്നു. ത്രൈലോക്യനാഥനായ ഇന്ദ്രനാകട്ടെ യാതൊരു സ്ഥാനമാനങ്ങളുമില്ലാതെ അശരണനായിട്ടുഴലുന്നു. ഹന്ത! കഷ്ടം. എന്നു താല്പര്യം.

(൰൭) "വാസ്തവമിതീശ! യമനേറി നടകൊള്ളും
പോത്തിനു പിടിച്ചു പിണി ചാട്ടുകളിഴപ്പാൻ,
ധൂർത്തമതി വന്മരമിഴപ്പതിനു ചേർത്തു
പേർത്തുമയിരാവതഗജത്തെ ഹരിരാമ."

വ്യാ—വാസ്തവം=സത്യം. ഈശ!=(അ. പു. സം. ഏ). ഹേ ഈശ്വര! ഞാൻ ഈ പറയുന്നതു സത്യമാണ്. യമൻ=അന്തകൻ. പിണി=ബാധ. ('പിണിയാൾ' മുതലായ പ്രയോഗങ്ങൾ നോക്കുക.) ചാട്ടുകൾ=വണ്ടികൾ. ഇഴെക്കുക=വലിക്കുക. ധൂർത്തമതി=ദുർബുദ്ധി. വന്മരം=വലിയ തടി. അയിരാവതഗജം=ഐരാവതം എന്ന ഇന്ദ്രവാഹനമായ ആന. (ദ്രാവിഡരൂപം). ഇന്ദ്രാദികളുടെ വാഹനങ്ങൾക്കും അതാതിന് അനുരൂപമായ പണി വേറെ കല്പിച്ചു.

(൰൮) "കാമവശനായവനുറക്കറയിൽ വീണാൽ
മാമകവിലാസിനികൾ കാലുഴികവേണം,
മേനക നനപ്പതിനടിപ്പതിനു രംഭാ
ഉർവ്വശിതിലോത്തമ തളിക്ക, ഹരിരാമ."

വ്യാ—കാമവശൻ=കാമക്രീഡാതൽപരൻ. 'സ്വാപവശൻ' എന്നും പാഠാന്തരമുണ്ട്. 'ഉറക്കത്തിനു അധീനൻ' എന്നർത്ഥം. ഉറക്കറ=ഉറങ്ങുവാനുള്ള മുറി. (പള്ളിയറ) മാമകവിലാസിനികൾ= എന്റെ സുന്ദരിമാർ (ദേവസ്ത്രീകൾ) ശേഷം സ്പഷ്ടം.

(൰൯) "സൂരികളെ രാപ്പകൽ നടന്നു കരയിക്കും
ശൗര്യനിധി രാവണനുടേ ഭുജബലത്താൽ,

സൂര്യനമൂദിച്ചു ദിശി നേരെ നടകൊൾവാൻ
പാരമിയലുന്നു പണി, നാഥ ഹരിരാമ."

വ്യാ—സൂരികൾ=സജ്ജനങ്ങൾ. ശൌര്യനിധി=പരാക്രമമുള്ളവൻ ഭുജബലം=കൈയൂക്ക്. ദിശി=(ശ. സ്ത്രീ. സ. ഏ) ദിക്കിൽ. ഇയലുക=ഉണ്ടാവുക. സർവ്വചരാചരങ്ങൾക്കും അത്യാവശ്യമായ സൂര്യന്റെ പ്രകാശംപോലും, അവന്റെ ഹിതമനുസരിച്ചല്ലാതെ പ്രവർത്തിപ്പാൻ പാടില്ലെന്നായിരിക്കുന്നു എന്നു സാരം.

ലങ്ക ഭൂമദ്ധ്യപ്രദേശത്താണ്. അതിനാൽ സൂര്യസഞ്ചാരം നേരെ കിഴക്കു പടിഞ്ഞാറായാൽ, സൂര്യൻ ദിവസേന ലങ്കാഭിമുഖനായിസ്സഞ്ചരിക്കേണ്ടിവരും. പരോൽക്കർഷാസഹിഷ്ണുക്കളായ ദുഷ്ടന്മാർ തന്നെപ്പോലെ പ്രതാപിയായവർ തന്റെ മുമ്പിൽക്കൂടി കടന്നു പോകുന്നതു ദുസ്സഹമാണല്ലോ. അതിനാൽ ഇന്ദ്രാദി ദിക്പാലന്മാരെക്കൂടി തന്റെ കല്പനകൾ കീഴടക്കിയിരിക്കുന്ന രാവണനെ ഭയപ്പെട്ടു, സൂര്യനും നേരെ കിഴക്കുപടിഞ്ഞാറു സഞ്ചരിക്കാതെ, തെക്കോട്ടോ വടക്കോട്ടോ മാറിപ്പോവുകയേ പതിവുള്ളു. കൊല്ലത്തിൽ ഒന്നോ രണ്ടോ ദിവസമേ നേരെ സഞ്ചരിക്കാൻ സാധിക്കുന്നുള്ളു. ഇവിടെ സൂര്യന്റെ ദക്ഷിണോത്തരായനങ്ങൾക്കു കാരണം രാവണനിൽനിന്നുള്ള ഭയമാണോ എന്നു തോന്നും. എന്നാൽ ഉല്പ്രേക്ഷിക്കുന്നതിനാൽ ഉൽപ്രേക്ഷാലങ്കാരം.

(വൃ) "മേദിനിയിൽ മേവിന മഹീസുരവരാണാം
വേദനകളെന്തു പുനരിന്നു പറവൂ നാം,
വേദികളിൽ നീളെ നിണമൂത്തവർ മുടക്കീ
യാഗയജനാദികളുമൊക്കെ, ഹരിരാമ."

വ്യാ—മേദിനി=ഭൂമി. മഹീ...വരാണാം=(അ. പു. ഷ. ബ) ബ്രാഹ്മണശ്രേഷ്ഠന്മാരുടെ. വേദനകൾ=സങ്കടങ്ങൾ. പുനഃ—(അവ്യ) പിന്നെ. ഇന്ദ്രാദിദേവകളുടെ സ്ഥിതി ഇങ്ങനെയിരിക്കുമ്പോൾ—എന്നു സാരം. വേദികൾ=യാഗശാലയിൽ ഹോമത്തിനുള്ള സാധനങ്ങ

ളെ ഒരുക്കിവെയ്ക്കുന്ന പരിശുദ്ധസ്ഥലം. നിളെ = എല്ലാടവും. നിണം = രക്തം. ഊക്കുക = കോരിയൊഴിക്കുക. യാഗയജനാദികൾ = യാഗം, ഹോമം മുതലായ കൎമ്മങ്ങൾ.

ഭൂമിയിൽ യാഗാദികൎമ്മങ്ങൾ മുടക്കുന്നതുകൊണ്ടു സ്വൎഗ്ഗവാസികളായ ദേവകൾക്കുള്ള സങ്കടത്തെ അടുത്ത ശ്ലോകംകൊണ്ടു പറയുന്നു:—

(൧൯) നഷ്ടയജനാലതിവിശന്നരിയകണ്ണും
നട്ടവയമൊട്ടുബത! നഷ്ടിപിടിപെട്ടു,
ദുഷ്ടരജനീചരദവാഗ്നിഘനധാരാ
ദൃഷ്ടിമുന നൽകുക നമുക്കു ഹരിരാമ."

വ്യാ—നഷ്ടയജനാൽ = (അ. ത. പ. ഏ) യാഗങ്ങൾ ഇല്ലാതായതിനാൽ. അതി = (അവ്യ) അധികം. നട്ട് = കുഴിച്ചിട്ടതുപോലെ അകത്തേക്കുതാണ്. വയം = (അസ്മത്. പ്ര. ബ.) ഞങ്ങൾ. ബത! = (അവ്യ) കഷ്ടം. നഷ്ടി = നാശം. ദുഷ്ട.....ധാരാ = ദുഷ്ടരായ രാക്ഷസന്മാരാകുന്ന കാട്ടുതീയിനു പെരുമഴയായിട്ടുള്ള (രൂപകാലങ്കാരം.) ദൃഷ്ടിമുന = കടാക്ഷം. ശൈത്ര്യാരിയായ അങ്ങയുടെ കടാക്ഷംകൊണ്ടു മാത്രമേ രാക്ഷസന്മാരെ നശിപ്പിക്കാൻ സാധിക്കയുള്ളുവെന്നു സാരം. മേൽ എട്ടാം പദ്യം മുതൽ ഇതുവരെയുള്ള മിക്ക പദ്യങ്ങളും, കുമാരസംഭവം രണ്ടാം സൎഗ്ഗം 32 മുതൽ 48—വരെ ശ്ലോകങ്ങളുടെ ഒരു സാമാന്യ തൎജ്ജമയാണെന്നു വിചാരിക്കണം.

(൨൦) ദേവകളിതേവമുരചെയ്തളവു ദേവൻ
ദേവകളൊടേവമരുൾ ചെയ്തു ജഗദീശൻ,
"ദേവതകളേ! മതി, വിഷാദ, മിഹ യൂയം
വാനരകുലേ ഭുവി പിറക്ക ഹരിരാമ.

വ്യാ—ഏവം = (അവ്യ) ഇങ്ങനെ. ദേവൻ = വിഷ്ണുഭഗവാൻ. ജഗദീശൻ = ലോകനാഥൻ. ദേവതകൾ = ദേവന്മാർ. (ദേവൻ—ദേവ

താ-ദൈവതം. ദേവപര്യായങ്ങളായ ഈ മൂന്നു ശബ്ദങ്ങൾക്കും ലിംഗഭേദം മാത്രമേയുള്ളു. അൎത്ഥഭേദമില്ല.) വിഷാദം=ദുഃഖം. ഇഹ=(അവ്യ) ഈ വിഷയത്തിൽ. യൂയം=(യുഷ്മത്. പ്ര. ബ)- നിങ്ങൾ. വാനരകുലേ=(അ. ന. സ. ഏ) വാനരന്മാരുടെ വംശത്തിൽ. ഭുവി=(ഊ. സ്ത്രീ. സ. ഏ.) ഭൂമിയിൽ.

(൨൧) ആശരകുലാധമവധായ ശൃണു വേധഃ!
ദാശരഥിയായുലകിൽ ഞാനിഹ പിറപ്പേൻ,
നാശമകലും, പുന”രിതേവമുരചെയ്താ-
ങ്ങാശു ഭഗവാനഥ മറഞ്ഞു ഹരിരാമ.

വ്യാ—ആശര......വധായ=(അ. പു. ച. ഏ) രാക്ഷസാധമനായ രാവണനെ കൊൽവാനായിട്ട്. ശൃണു=(ക്രി. ലോട്ട്. പ. മ. പു. ഏ) കേട്ടാലും. വേധഃ!-(സ. പു. സം. ഏ) അല്ലയോ ബ്രഹ്മാവേ! ദാശരഥി=ദശരഥന്റെ പുത്രൻ. പിറപ്പേൻ=(ക്രി. ഭാവി. ഉത്ത. പു. ഏ) നാശം=ആപത്തു. പുനഃ=(അവ്യ). പിന്നെ. ആശു=(അവ്യ). വേഗത്തിൽ. ഭഗവാൻ=മഹാവിഷ്ണു. അഥ=(അവ്യ) പിന്നെ. “ഹേ ബ്രഹ്മാവേ അങ്ങ് കേട്ടാലും. ദുഷ്ടനായ രാവണനെ കൊൽവാനായിക്കൊണ്ടു ഞാൻ ഭൂമിയിൽ ദശരഥൻ എന്ന രാജാവിന്റെ പുത്രനായിട്ടു ജനിക്കാം. പിന്നെ ദേവകളുടെ ആപത്തെല്ലാം തീരും” എന്നരുളിച്ചെയ്തിട്ടു വിഷ്ണു ഭഗവാൻ മറഞ്ഞു. എന്നു ഭാഷ.

(൨൨) യോ ജഗദിദം സൃജതി കാലഗുണശക്ത്യാ
യോ ജഗദിദം സപദി പാതി പരമാത്മാ
യോ ജഗദിദം ഹരതി സോऽയമഖിലേശോ
മേ മനസി സംഭവതു; നാഥ! ഹരിരാമ.

വ്യാ—യഃ. (യച്ഛബ്ദം. പു. പ്ര. ഏ); ജഗത്. (ത. ന. ദ്വി. ഏ); ഇദം. (ഇദംശബ്ദം. ന. ദ്വി. ഏ); സൃജതി. (ക്രി. ലട്ട്. പ. പ്ര. പു. ഏ); കാലഗുണശക്ത്യാ. (ഇ. സ്ത്രീ. തൃ. ഏ); സപദി. (അ

വ്യ); പാതി. (ക്രി. ലട്ട്. പ. പ. പ്ര. പു. ഏ); പരമാത്മാ. (ന. പു. പ്ര. ഏ) ഹരതി. (ക്രി. ലട്ട്. പ. പ. പ്ര. പു. ഏ) സഃ. (തച്ഛബ്ദം. പു. പ്ര. ഏ) അയം. (ഇദംശബ്ദം. പു. പ്ര. ഏ); അഖിലേശഃ. (അ. പു. പ്ര. ഏ) മേ. (അസ്മത്. ഷ. ഏ) മനസി. (സ. ന. സ. ഏ); സംഭവതു. (ക്രി. ലോട്ട്. പ. പ. പ്ര. പു. ഏ); എന്നു പദച്ഛേദവും രൂപഭേദവും.

അന്വയം:—യഃ. പരമാത്മാ. കാലഗുണശക്ത്യാ. ഇദം. ജഗത്. സൃജതി; യഃ (പരമാത്മാ) സപദി. ഇദം. ജഗത്. പാതി; യഃ (പരമാത്മാ) ഇദം. ജഗത്. ഹരതി; സഃ അയം. അഖിലേശഃ. മേ. മനസി. സംഭവതു.

അന്വയാൎത്ഥം:—യാതൊരു പരമാത്മാവു കാലഗുണശക്തി നിമിത്തം ഈ ജഗത്തിനെ സൃഷ്ടിക്കുന്നു; യാതൊരു പരമാത്മാവു വേഗത്തിൽ ഈ ജഗത്തിനെ പാലിക്കുന്നു; യാതൊരു പരമാത്മാവു ഈ ജഗത്തിനെ ഹരിക്കുന്നു; ആ ഈ അഖിലേശൻ എന്റെ മനസ്സിൽ സംഭവിക്കട്ടെ.

പരിഭാഷ:—പരമാത്മാവു=പരബ്രഹ്മം. കാലഗുണശക്തി=കാലത്തിന്റെയും ഗുണങ്ങളുടെയും ശക്തി. (അതായത്, കാരണത്തിലുള്ളതും കാൎയ്യത്തെ ഉണ്ടാക്കുന്നതുമായ ഒരു വ്യാപാരം.) ജഗത്തു്=ലോകം. സൃജിക്കുക=സൃഷ്ടിക്കുക. (ഈ കാലഗുണശക്തികളെ നിമിത്തീകരിച്ചുള്ള ലോകസൃഷ്ടിക്രമം, ശ്രീമഹാഭാഗവതം തൃതീയസ്കന്ധം വിദുരമൈത്രേയസംവാദത്തിൽ വിവരിച്ചിട്ടുണ്ട്.) പാലിക്കുക=രക്ഷിക്കുക. ഹരിക്കുക=സംഹരിക്കുക. അഖിലേശൻ=സൎവ്വേശ്വരൻ. സംഭവിക്കുക=നല്ല വണ്ണം പ്രകാശിക്കുക. ഈ പദ്യവും ഇതിനടുത്തു താഴെ വരുന്ന രണ്ടു പദ്യങ്ങളും പരമഭക്തനായ കവിയുടെ പ്രാൎത്ഥനാശ്ലോകങ്ങളാകുന്നു.

(൨൩) അല്ലലകററിടുവതിനാശ്രിതജനാനാം
വില്ലുമമ്പുമായടവിതന്നിലെഴുന്നള്ളി,

ചൊല്ലെഴുന്ന രാവണനെക്കൊന്ന രഘുനാഥൻ

നല്ലതു വരുത്തുക നമുക്കു ഹരിരാമ.

വ്യാ—അല്ലൽ=ദുഃഖം. ആശ്രിതജനാനാം=(അ. പു. ഷ. ബ) ഭക്തന്മാരായ ജനങ്ങളുടെ അടവിതന്നിൽ=വനത്തിൽ. ചൊല്ലെഴുന്ന=കേൾവിപ്പെട്ട. രഘുനാഥൻ=ശ്രീരാമൻ. (രാമാവതാരം കഴിഞ്ഞിട്ടില്ലെങ്കിലും അതിനെ സിദ്ധവൽകരിച്ചുകൊണ്ടുള്ള വചനമാണ്)നല്ലതു്=മംഗളം. നമുക്ക്=കവിക്കും ശ്രോതാക്കൾക്കും. ഈ പദ്യത്തിൽ ഒന്നാം പാദത്തിൽ രണ്ടാമത്തെ ഗണത്തിന്റെ ആദ്യാക്ഷരവും, രണ്ടും മൂന്നും പാദങ്ങളിൽ ഒന്നാം ഗണത്തിന്റെ അന്ത്യാക്ഷരങ്ങളും ഗുരുവാക്കിയിരിക്കുന്നതു് വൃത്തലക്ഷണത്തിനു വിരുദ്ധമാകുന്നു; എന്നാൽ അവയെ ഗാനരീതിയിൽ ചൊല്ലി ശരിയാക്കിക്കൊള്ളണമെന്നാണു കവിയുടെ സങ്കല്പം. ഇത്തരം മാത്രാഭേദത്തോടുകൂടിയ പ്രയോഗങ്ങൾ ഈ ഗ്രന്ഥത്തിൽ ഇനിയും പലേടത്തും കാണാവുന്നതും അവയെല്ലാം ഇങ്ങനെ തന്നെ പരിഹരിക്കേണ്ടതുമാകുന്നു.

(വ.ര്) രാമ! ഹരിരാമ! ഹരിരാമ! ഹരിരാമ!

രാമ! രജനീചരകുലാന്തക! തൊഴുന്നേൻ

പ്രാണനകലും പൊഴുതു നിൻ മഹിതരൂപം

കാണണമെനിക്കു തെളിഞ്ഞാശു ഹരിരാമ.

വ്യാ—രജനി...അന്തകൻ=രാക്ഷസവംശത്തെ നശിപ്പിച്ചവൻ. നിൻമഹിതരൂപം=നിന്റെ ദിവ്യമായ രൂപം (വിഷ്ണുരൂപം) മരണസമയത്തിൽ ഭഗവദ്രൂപദർശനം മോക്ഷപ്രദമാണല്ലൊ. എനിക്കു സംസാരസുഖത്തിലിച്ഛയില്ല. അതിനാൽ നിത്യാനന്ദമയമായ മോക്ഷം തരേണമേ ഭഗവാനേ! എന്നു കവി പ്രാർത്ഥിക്കുന്നു.

ഒന്നാം വൃത്തം കഴിഞ്ഞു.



## രണ്ടാം വൃത്തം.

(൧) സൂൎയ്യവംശേ പിറന്ന ഭൂപാലാനാം
കോസലവിഷയങ്ങളിലുണ്ടായീ.
നാമധേയമയോധ്യയെന്നിങ്ങനെ
രാജധാനി പുരാ ഹരിഗോവിന്ദ!

വ്യാ—സൂൎയ്യവംശേ=(അ. പു. സ. ഏ) സൂൎയ്യകുലത്തിൽ. ഭൂപാലാനാം=(അ. പു. ഷ. ബ) രാജാക്കന്മാൎക്കു്. കോസലവിഷയങ്ങൾ=കോസലരാജ്യം. നാമധേയം=പേർ. അയോദ്ധ്യ=(ശത്രുക്കൾക്കു യുദ്ധം ചെയ്തു പിടിപ്പാൻ കഴിയാത്തതു്. എന്നു് അവയവാൎത്ഥം) രാജധാനി=കോവിലകം. പുരാ=(അവ്യ) പണ്ടു്.

ഇനി ആറു പദ്യങ്ങളെക്കൊണ്ടു നഗരവൎണ്ണനം ചെയ്യുന്നു.



(൨) നാലുപാടും വളഞ്ഞൊഴുകീടുന്ന
നീലതോയസരയൂനദികൊണ്ടു്
സാരമായ കിടങ്ങുണ്ടു തീൎത്തിട്ടു
ചാരത്തമ്മാറു മേളത്തിൽ ഗോവിന്ദ!

വ്യാ—നാലുപാടും=ചുററും. നീലതോയ=കറുത്തനിറത്തിലുള്ള വെള്ളത്തോടുകൂടിയതു്. (ആഴം അധികമുള്ള ജലാശയങ്ങൾ കണ്ടാൽ വെള്ളത്തിന്നു കറുപ്പുനിറം തോന്നുന്നതു് അനുഭവമാണല്ലൊ) സരയൂനദി=സരയൂ എന്നു പേരായ നദി. സാരം=ഗംഭീരം. ചാരത്തു്=സമീപത്തു്. അമ്മാറു്=അപ്രകാരം. മേളത്തിൽ=ഭംഗിയിൽ. ഒരു പട്ടണത്തിന്നു ചുററും നല്ലൊരു നദിയുണ്ടായിരിക്കുന്നതു് ആ പട്ടണത്തിന്നു രക്ഷയും അലങ്കാരവുമാണല്ലൊ.

(൩) ഇന്ദ്രസമ്പത്തിനെ ക്കൂടിത്താഴ്ത്തീടും
ഭദ്രസമ്പത്തങ്ങുണ്ടതിലെത്രയും

ചന്ദ്രമണ്ഡലത്തോടുരുമ്മീടുന്ന
രത്നമാടങ്ങളുണ്ടതിൽ ഗോവിന്ദ!

വ്യാ—ഇന്ദ്രസമ്പത്ത്=ഇന്ദ്രന്റെ ഐശ്വര്യം. (ഇദി പരമൈശ്വര്യേ. എന്നു ധാതുവിൽനിന്നു സിദ്ധമായ ഇന്ദ്രശബ്ദത്തിന് വളരെ ഐശ്വര്യമുള്ളവൻ എന്നു അവയവാൎത്ഥം) കല്പവൃക്ഷം, കാമധേനു മുതലായി ഇന്ദ്രന് അസാമാന്യമായ പല ഐശ്വര്യങ്ങളുമുണ്ടെന്നു പ്രസിദ്ധമാണല്ലൊ. താഴ്ത്തുക=നിസ്സാരമാക്കുക. ഭദ്രസമ്പത്ത്=ശോഭനമായ ഐശ്വര്യം. ചന്ദ്ര . . . . ഉരുമ്മീടുന്ന=വളരെ പൊക്കമുള്ള. രത്നമാടങ്ങൾ=വിശേഷമായ മാളികകൾ. അതിശയോക്ത്യലങ്കാരം.

(൪) ദിവ്യരത്നങ്ങളെക്കൊണ്ടു ദീപങ്ങൾ
സവ്യസാചികൾ വില്ലാളിവീരന്മാർ
ഹവ്യകവ്യങ്ങളെക്കൊണ്ടു നിത്യവും
ദിവ്യദേവതാപൂജനം ഗോവിന്ദ!

വ്യാ—ദിവ്യരത്നങ്ങൾ=അതിപ്രകാശമുള്ള രത്നങ്ങൾ. ദീപങ്ങൾ=വിളക്കുകൾ. (എണ്ണയും തിരിയും വേണ്ടാ. കാറ്റും മഴയും കൊണ്ടു കെട്ടുപോകയുമില്ല.) സവ്യസാചികൾ=എടത്തുകൈകൊണ്ടും അമ്പ് എയ്യാവുന്നവർ. (രണ്ടു കൈകൊണ്ടും എയ്യാവുന്നവരെന്നു താല്പൎയ്യം) വില്ലാളി=വില്ലുകൊണ്ടു വ്യാപരിക്കുക (കൈകാൎയ്യം ചെയ്യു)ന്നവൻ എന്ന് തദ്ധിതൻ. പടയാളി. പോരാളി. മുതലാളി. ഇത്യാദിപോലെ. ഹവ്യകവ്യങ്ങൾ=ഹവ്യങ്ങളും കവ്യങ്ങളും. ഹവ്യങ്ങൾ=ദേവപ്രീതിക്കായി അഗ്നിയിൽ ഹോമിപ്പാനുള്ള നെയ്യ്, പാൽ പായസം മുതലായവ. കവ്യങ്ങൾ=പിതൃപ്രീതിക്കായി പിണ്ഡം വെയ്ക്കുന്നതിനുള്ള അന്നം മുതലായത്. ദിവ്യദേവതാപൂജനം=ദിവ്യന്മാരായ ദേവന്മാരെ പൂജിക്കുക. അഗ്നിഹോത്രം വൈശ്വദേവം മുതലായത്. ഇതുകൊണ്ടു സാത്വികരാജസപ്രകൃതികളായ ജനങ്ങളല്ലാതെ കേവലം താമസഗുണപ്രധാനന്മാർ അവിടെയില്ലെന്നു സിദ്ധമാകുന്നു.

(൮) പത്തരമാററിനൊത്തൊരു പൊൻകൊണ്ടു
വിസ്താരത്തിൽ ചമച്ചുകിടക്കുന്ന
പത്തനങ്ങളും പത്തുനൂറായിരം
ചിത്താരമ്യമിതെത്രയും ഗോവിന്ദ!

വ്യാ—മാററ് =സ്വർണ്ണത്തിൻെറ വർണ്ണവിശേഷത്തിനുള്ള ഒരു സംജ്ഞ. വിസ്താരം=വലിപ്പം. ചമച്ചുകിടക്കുന്ന. ചമച്ചിട്ടുള്ള. കിടക്കുക, നിൽക്കുക, ഇരിക്കുക. ഈ മൂന്നു ധാതുരൂപങ്ങളേയും അനുപ്രയോഗമായി പ്രയോഗിക്കുന്നതു നടപ്പാണ്. 'കൃഷ്ണഗാഥ'ക്കാരൻെറ 'നിൽക്കൽ' പ്രസിദ്ധമാണല്ലോ. എഴുത്തച്ഛനു, നിൽക്കയും, ഇരിക്കയും, കിടക്കയും ആവാമെങ്കിലും, ഇരിക്കയാണധികം ഇഷ്ടം. പത്തനങ്ങൾ=തെരുവുകൾ. (ഗൃഹങ്ങൾ) ചിത്താരമ്യം=മനസ്സിനു് ആഹ്ലാദം ഉണ്ടാക്കുന്നതു്. ഇതുകൊണ്ടു് അയോദ്ധ്യാനഗരത്തിലെ സമ്പൽസമൃദ്ധിയെ കാണിക്കുന്നു.

(൯) മന്ദിരാഗ്രത്താറുമിന്ദിന്ദിരങ്ങളും
മന്ദംമന്ദം മുരണ്ടുനടക്കുന്നു
സുന്ദരാംഗിമാരാനനത്തെക്കണ്ടി-
ട്ടംബുരുഹങ്ങളെന്നോർത്തു ഗോവിന്ദ!

വ്യാ—മന്ദിരം=ഗൃഹം. ഇന്ദിന്ദിരങ്ങൾ=വണ്ടുകൾ. മന്ദം=പതുക്കെ. സുന്ദരാ . . . . ആനനം=സുന്ദരിമാരായ സ്ത്രീകളുടെ മുഖം. അംബുരുഹങ്ങൾ=താമരപ്പൂക്കൾ. (ഭ്രാന്തിമദലങ്കാരം.)

(൰) മന്നിരേഴും കുടക്കണ്ണുകൊണ്ടുടൻ
ഖിന്നമാക്കിച്ചമച്ചരികത്താക്കും

കന്നൽക്കണ്ണിമാരുണ്ടായി പണ്ടതിൽ
മിന്നൽപോലേ വിളങ്ങീട്ടു ഗോവിന്ദ!

വ്യാ—മന്നീരേഴും=പതിന്നാലുലോകവും. ലക്ഷണകൊണ്ട് ഈരേഴുലോകത്തിലുള്ള ജനങ്ങളെ ഗ്രഹിക്കണം. കടക്കണ്ണ്=കടാക്ഷം. ഖിന്നം=ഖേദത്തോടുകൂടിയത്. (കടാക്ഷമേറ്റ മന്മഥതാപം സംഭവിച്ചതിനാൽ എന്നു സാരം) 'സന്നം' എന്ന പാഠത്തിനും അർത്ഥമിതുതന്നെ. 'രത്നം' എന്ന പാഠത്തിൽ—ഈ സുന്ദരിമാരുടെ കടാക്ഷം ഏതൊരു പുരുഷനു ലഭിക്കുന്നുവോ അവൻ ലോകത്തിൽവച്ചു വിലപിടിച്ചവനാകുന്നു എന്നർത്ഥം. അരികത്ത്=വശത്തിൽ. കന്നൽക്കണ്ണിമാർ=സുന്ദരിമാർ. 'കന്നൽ' എന്ന പദം ഭാഷാപണ്ഡിതന്മാരുടെ വ്യവഹാരത്തിനു വിഷയമായിട്ടുള്ളതാണ്. 'കന്നൽമിഴി' 'കന്നൽവേണി' എന്നിത്യാദി പൂർവ്വകവിപ്രയോഗം ധാരാളം കണ്ടിട്ടുള്ളതുകൊണ്ട് അതു കറുപ്പുള്ള ഒരു പദാർത്ഥമായിരിക്കുമെന്നു വിചാരിപ്പാനവകാശമുണ്ട്. കന്നൽ എന്നതിനു കരിമ്പെന്നോ പഞ്ചസാരയെന്നോ ചിലർ അർത്ഥം പറഞ്ഞുകാണുന്നു. കരിംകുവളപ്പൂവെന്നു ചിലരും, മത്സ്യമെന്നു മറ്റുചിലരും അഭിപ്രായപ്പെടുന്നു. നൈഷധം രണ്ടാംസർഗ്ഗത്തിൽ, ദമയന്തിയുടെ നയനവർണ്ണനത്തിൽ "അപി ഖഞ്ജനമഞ്ജനാഞ്ചിതേ വിദധാതേ രുചി ഗർവ്വദുർവ്വിധം" എന്നു ശ്രീഹർഷമഹാകവി പ്രയോഗിച്ചിട്ടുള്ള 'ഖഞ്ജന്' പദത്തിന്, 'കരിങ്കുരുവി' എന്നാണ് മലയാളികൾ പണ്ടുപണ്ടേ അർത്ഥം പറഞ്ഞുകേട്ടിട്ടുള്ളത് ആ 'ഖഞ്ജനം' തന്നെയായിരിക്കാം. ദ്രാവിഡരൂപത്തിൽ 'കന്നൽ' ആയിപ്പരിണമിച്ചതെന്നു ഞാൻ വിചാരിക്കുന്നു. മിന്നൽപോലെ=നോക്കുന്നവരുടെ കണ്ണിനെ മഞ്ഞളിപ്പിക്കുന്ന ശരീരകാന്തിയോടുകൂടി

ഇതുവരെ ആറു പദ്യങ്ങൾകൊണ്ടു നഗരവർണ്ണനം ചെയ്തു. ഇനി അഞ്ചു പദ്യംകൊണ്ട് രാജവർണ്ണനം ഭാവിക്കുന്നു.

(൭) മേദിനീതിലകം പോലെ മേവുന്ന
രാജധാനിയിലുണ്ടായി പണ്ടൊരു

മേദിനീപതിമൌലി ദശരഥ-

നാമധേയവാനേകദാ ഗോവിന്ദ!

വ്യാ—മേദിനീതിലകം=ഭൂമിയുടെ തൊടുകുറി. (ഭൂമിക്കു ഒരലങ്കാരമെന്നു സാരം) മേദിനീപതിമൌലി=രാജശ്രേഷ്ഠൻ. ദശരഥനാമധേയവാൻ=ദശരഥനെന്നു പേരോടുകൂടിയവൻ. (പത്തു ദിക്കുകളിലും ഗമിക്കുന്ന തേരോടുകൂടിയവൻ. എന്നു് അവയവാൎത്ഥം) ഏകദാ=(അവ്യ) ഒരിക്കൽ.

(൯) ഏഴു സാഗരം മേഖലയാകുന്നോ-

രൂഴിതന്നിൽ നിറയുന്ന ലോകരെ

ഏഴകോഴകൾ കൂടാതെ രക്ഷിച്ചു

നാഴികതോറും രാജാവു ഗോവിന്ദ!

വ്യാ—ഏഴുസാഗരം=ഏഴു സമുദ്രം. "ലവണേക്ഷു,സുരാ,സൎപ്പി,ൎദ്ധി,ക്ഷീര,ജലാഃ,സമാഃ" എന്നു പ്രമാണം. മേഖല=അരഞ്ഞാണു്, (അരഞ്ഞാണംപോലെ നാലുഭാഗത്തും ചുററിക്കിടക്കുന്നതു്.) ലോകർ=ജനങ്ങൾ. ഏഴകോഴകൾ=കാഴ്ച, സമ്മാനം, കൈക്കൂലിമുതലായതു്. രാജാവു്=രഞ്ജിപ്പിക്കുന്നവൻ. എന്നു് അവയവാൎത്ഥം. ഇതുകൊണ്ടു ദശരഥൻ ചക്രവൎത്തിയാണെന്നു സിദ്ധിക്കുന്നു.

(൧൦) വീൎയ്യശൌൎയ്യപരാക്രമത്തെക്കൊണ്ടു

സൂൎയ്യപുത്രനെ നിന്ദിപ്പിച്ചെത്രയും

സൎവ്വസമ്പത്തെ നാട്ടിൽ വളൎത്താന-

ങ്ങുൎവ്വീമണ്ഡലനായകൻ ഗോവിന്ദ!

വ്യാ—വീൎയ്യം=സാമൎത്ഥ്യം. ശൌൎയ്യം=ശൂരത. പരാക്രമം=ശത്രുക്കളോടെതിൎപ്പാനുള്ള ശക്തി. സൂൎയ്യപുത്രൻ=ധൎമ്മരാജാവു്. (അന്തകൻ) നിന്ദിപ്പിക്കുക=നിസ്സാരനാക്കിക്കുക. (ധൎമ്മരാജാവിനെപ്പോലെ അധൎമ്മം പ്രവൎത്തിക്കുന്നവരെ എല്ലാം അദ്ദേഹം ശിക്ഷിക്കും.

അതുകൊണ്ടു ധൎമ്മരാജാവു ദശരഥനെക്കാൾ താഴെയാണെന്നു ജനങ്ങൾ പറയുന്ന എന്നു സാരം) 'സൂൎയ്യപുത്രനെ നന്ദിപ്പിച്ചു' എന്ന പാഠത്തിൻ 'സന്തോഷിപ്പിച്ചു' എന്നൎത്ഥം. രാജാവിൻെറ ധൎമ്മരക്ഷാസാമൎത്ഥ്യംകൊണ്ടു ഭൂമിയിൽ പാപംചെയ്യുന്നവരില്ലാതെയായി. പാപികളെ നരകത്തിലിട്ടു ദണ്ഡിപ്പിക്കുകയാണല്ലൊ ധൎമ്മരാജാവിൻെറ കൃത്യം. ആ ഭാരം കുറഞ്ഞതാണു ധൎമ്മരാജാവിൻെറ സന്തോഷകാരണം. സൎവ്വസമ്പത്തു്=എല്ലാവിധത്തിലുമുള്ള ഐശ്വൎയ്യം. ഉൎവ്വീമണ്ഡലനായകൻ=ഭൂമിക്കു മുഴുവൻ രാജാവു്.

(൧൧) കള്ളരെന്നുള്ള ശബ്ദമരിപ്പമായ്
വെള്ളരേ പുനരുള്ളൂ ധരിത്രിയിൽ
ഉള്ളിലാധി മഹാവ്യാധി ലോകാനാം
തള്ളിനീങ്ങിപ്പോയക്കാലം ഗോവിന്ദ!

വ്യാ—അരിപ്പം=ചുരുക്കം. വെള്ളർ=പരമാൎത്ഥികൾ. പുനഃ=(അ) പിന്നെ. ധരിത്രി=ഭൂമി. ആധി=വ്യസനം. മഹാവ്യാധി=വലുതായ രോഗങ്ങൾ. ലോകാനാം=(അ. പു. ഷ. ബ) ജനങ്ങളുടെ. കള്ളന്മാരില്ലാതെയാവുകയും, ആധിവ്യാധികൾ നീങ്ങുകയും ചെയ്തു എന്നു പറഞ്ഞതുകൊണ്ടു ക്രിമിനലും, സിവിലും, മെഡിക്കലും, സാനിറ്റേഷ്യനും മററും സംബന്ധിച്ചതായ പരിഷ്കൃതഭരണസമ്പ്രദായങ്ങളെല്ലാം അന്നു് ഏൎപ്പെട്ടിരുന്ന എന്നു സിദ്ധിക്കുന്നു. "പ്രജാനാം വിനയാധാനാ, ദ്രക്ഷണാൽ, ഭരണാദപി. സപിതാ പിതരസ്താസാം കേവലം ജന്മഹേതവഃ." എന്നു രഘുവംശത്തിൽ കാളിദാസൻ പറഞ്ഞിരിക്കുന്നതും നോക്കുക.

(൧൨) കൌസല്യാ കൈകേയീ സുമിത്രാംഗനാ-
സൌശീല്യാദി ഗുണങ്ങളിലന്നവൻ
ശൈഥില്യം വളൎക്കും മാനസേ ധൎമ്മ-
വൈകല്യം വരാതേകണ്ടു ഗോവിന്ദ!

വ്യാ—കൌസല്യാ=കോസലരാജാവിൻെറ പുത്രി. കൈകേയി=കേകയരാജപുത്രി. അംഗനമാർ=സ്ത്രീകൾ. സൌശീല്യാദിഗു

ണങ്ങൾ=സൽസ്വഭാവം മുതലായ ഗുണങ്ങൾ. ആദിശബ്ദംകൊണ്ടു സൌന്ദര്യാദിഗുണങ്ങളേയും ഗ്രഹിച്ചുകൊള്ളണം. ശൈഥില്യം=അഴിവു്. മാനസേ=(അ. ന. സ. ഏ.) മനസ്സിൽ. ധർമ്മവൈകല്യം=ധർമ്മലോപം. ദശരഥൻ അല്പം ഭാര്യാസക്തനാണു്. എങ്കിലും അദ്ദേഹം ഒരിക്കലും ധർമ്മലോപം വരുത്താറില്ല, എന്നു പറഞ്ഞതുകൊണ്ടു കവിയുടെ സൂക്ഷ്മാലോചനാസാമർത്ഥ്യവും, മനുഷ്യപ്രകൃതിജ്ഞാനവും, വെളിപ്പെടുന്നു. രാമന്റെ വനവാസം മുതലായതെല്ലാം ഇതിനെ തെളിയിക്കുന്നുണ്ടല്ലോ.

(൬൩) അശ്വങ്ങൾ പെരുമാറിയവനിയിൽ
അശ്വമേധങ്ങൾ ചെയ്തവനശ്രാന്തം
വിശ്വദേവതാമോദം വളർത്തിനാൻ
വിശ്രുതകീർത്തി രാജാവു ഗോവിന്ദ!

വ്യാ—അശ്വങ്ങൾ=കുതിരകൾ. പെരുമാറുക=സഞ്ചരിപ്പിക്കുക. അവനി=ഭൂമി. അശ്രാന്തം=(അ. ന. പ്ര. ഏ) എപ്പോഴും. വിശ്വ...മോദം=എല്ലാ ദേവന്മാർക്കും പ്രീതി. വിശ്രുതകീർത്തി=കേൾവിപ്പെട്ട യശസ്സോടുകൂടിയവൻ.

(൬൪) സന്തതി പുനരില്ലാഞ്ഞു സന്തതം
സന്താപപ്പെട്ടിരിക്കുന്ന ഭൂപനു്
ചിന്ത മറ്റൊന്നിലില്ല ജഗത്ത്രയ-
സന്താനത്തിനു മാനസേ ഗോവിന്ദ!

വ്യാ—സന്തതി=പുത്രൻ. സന്തതം=(അ. ന. പ്ര. ഏ) എപ്പോഴും. ചിന്ത=വിചാരം. ജഗത്ത്രയസന്താനം=മൂന്നുലോകത്തിനും കല്പവൃക്ഷമായിട്ടുള്ളവൻ. എല്ലാവർക്കും അഭീഷ്ടദാനം ചെയ്യുന്നവൻ. ഇതു ഭൂപനു് എന്നതിന്റെ വിശേഷണം. ജഗത്ത്രയസന്താനമായ ഭൂപനു് എന്നന്വയിക്കണം.

(൫൯) ഖിന്നം പാരം വിശക്കുന്നവനുണ്ടോ
അന്നമെന്നിയേ മറെറാന്നിൽ കൌതുകം?
എന്നപോലേ ചമഞ്ഞു സുതാൎത്ഥിക്ക-
ങ്ങന്യസമ്പൽസുഖങ്ങളിൽ ഗോവിന്ദ!

വ്യാ—ഖിന്നം=(ക്രി. വി) ക്ഷീണിച്ചു വലയത്തക്കവണ്ണം. അന്നം=ഭക്ഷണസാധനം. കൌതുകം=താല്പൎയ്യം. സുതാൎത്ഥി=സന്തതിയെ ആഗ്രഹിക്കുന്നവൻ. അന്യ . . . സുഖങ്ങൾ=മററുള്ള സമ്പത്തുകളും സുഖങ്ങളും. ഇവിടെ ക്ഷുധാൎത്തന്റെ അവസ്ഥയെ ദൃഷ്ടാന്തരൂപേണപൂൎവ്വം ന്യസിച്ചിട്ട് പുത്രാൎത്ഥിയായ രാജാവിന്റെ അന്യസമ്പൽസുഖവൈരാഗ്യം എന്ന അവസ്ഥയെ പിന്നാലെ പ്രയോഗിച്ചതുകൊണ്ട് വൎണ്ണ്യവിഷയത്തെ കവി, ഏററവും ഹൃദയംഗമമാക്കിയിരിക്കുന്നു.

(൫൬) പുത്രപ്രാപ്തിക്കുപായമുണ്ടെന്നുടൻ
ഭദ്രമന്ത്രി സുമന്ത്രവചനത്താൽ
പുത്രകാമേഷ്ടികൎമ്മം തുടങ്ങിനാൻ
ഋശ്യശൃംഗമഹാമുനി ഗോവിന്ദ!

വ്യാ.—പുത്രപ്രാപ്തി=സന്താനലാഭം. ഭദ്രമന്ത്രി=നല്ല മന്ത്രി. സുമന്ത്രവചനം=സുമന്ത്രരുടെ വാക്ക്. പുത്രകാമേഷ്ടി=പുത്രനുണ്ടാകുന്നതിനുള്ള ഒരു യാഗം. ഋശ്യശൃംഗമഹാമുനി=വിഭണ്ഡകപുത്രനായ ഒരു മഹൎഷി. സുമന്ത്രവചനവും, ഋശ്യശൃംഗമാഹാത്മ്യവും, വാല്മീകിരാമായണം ബാലകാണ്ഡം ഒമ്പതും പത്തും പതിനൊന്നും സൎഗ്ഗങ്ങളിൽ വിസ്തരിച്ചു പറയപ്പെട്ടിട്ടുള്ളതു നോക്കുക.

(൫൭) ഹവ്യവാഹനകുണ്ഡത്തിൽനിന്നുണ്ടായ്
ദിവ്യനായോരു പൂരുഷനന്നേരം
കയ്യിൽ മേവിന പായസം ഭൂപന്റെ
കയ്യിൽവച്ചു മറഞ്ഞുടൻ ഗോവിന്ദ!

വ്യാ—ഹവ്യ . . . കണ്ഡം=അഗ്നികുണ്ഡം. ദിവ്യനായൊരു പൂരുഷൻ=പ്രാജാപത്യനായ ഒരു പുരുഷനെന്നു വാൽമീകി രാമായണത്തിലും, 'വഹ്നിദേവൻ' എന്നു് അദ്ധ്യാത്മരാമായണത്തിലും പറയുന്നു. പായസം=പയസ്സ (പാൽ) ചേർത്തുണ്ടാക്കിയ പരമാന്നം. പാലിന്റെ സ്ഥാനത്തു തേങ്ങാപ്പാലും ചേർത്തുവരാറുള്ളതുകൊണ്ടു സന്ദേഹപരിഹാരത്തിനുവേണ്ടി പാൽപായസമെന്നും, മധുരത്തിനു ശക്കരയും പഞ്ചസാരയും ചേക്കാറുള്ളതുകൊണ്ടു പഞ്ചസാരപ്പായസമെന്നും ശക്കരപ്പായസമെന്നും വ്യവഹരിക്കപ്പെട്ടുവരുന്നു.

(ഹവ്യ)* കൌസല്യാദേവിക്കദ്ധം കൊടുത്തിതു
കൌതുകപൂർവ്വമാദ്യം നൃപോത്തമൻ
കൌശല്യമോടും പായസത്തിലദ്ധം
കൈകേയിക്കും കൊടുത്തിതു ഗോവിന്ദ!

വ്യാ—അദ്ധം=പകുതി. കൌതുകപൂർവ്വം=(ക്രി. വി.) സന്തോഷത്തോടെ. നൃപോത്തമൻ=രാജാവു്. കൌശല്യം=ക്രിയ ചെയ്യുന്നതിലുള്ള സാമർത്ഥ്യം. ഇവിടെ പായസം ഭാഗിക്കുന്നതുതന്നെ ക്രിയ. പത്നിമാർ മൂവരുണ്ടാകകൊണ്ടു് അവരുടെ പ്രാധാന്യത്തെയും, ആനുഗുണ്യത്തെയും അനുസരിച്ചു താൻ തന്നെ വിഭജിച്ചുകൊടുക്കുന്നതു ദുർഘടമാകയാൽ അവരുടെ ദാക്ഷിണ്യപരീക്ഷക്കായി രണ്ടുപേക്കു മാത്രം കൊടുത്തതായിരിക്കാം രാജാവിന്റെ കൌശലം. അതു് ഇ

* ഈ പദ്യം അച്ചടിച്ച പുസ്തകങ്ങളിൽ കാണുന്നില്ല; പഴയ താളിയോലഗ്രന്ഥങ്ങളിൽ ഉള്ളതും, പണ്ടത്തെ ആശാന്മാർ കുട്ടികളെ പഠിപ്പിച്ചുവരാറുള്ളതുമാണു്. അച്ചടിപ്പുസ്തകങ്ങളിൽ കൌസല്യക്കും കൈകേയിക്കും പായസം കൊടുത്ത സംഗതി ഒന്നുംതന്നെ പറയുന്നില്ല; അവിടം വായിക്കുമ്പോൾ ആ സ്സംഗതി വിട്ടുപോയിരിക്കുന്നു എന്നു് വായനക്കാക്കറിയാറുന്നതുമാണു്.

നിയത്തെ പദ്യത്തിൽ വ്യക്തമാകുന്നുണ്ട്. താഴെ കാണിക്കുന്ന അദ്ധ്യാത്മരാമായണശ്ലോകങ്ങളും ഇതിനെസ്സഹായിക്കുന്നു. "വസിഷ്ഠഋശ്യശൃംഗാഭ്യാമനുജ്ഞാതോ ദദൌ ഹവിഃ. കൌസല്യായൈ സകൈകേയ്യൈ അർദ്ധമർദ്ധം പ്രയത്നതഃ. തതഃ സുമിത്രാ സംപ്രാപ്താ ജഗൃധ്നുഃ പൌത്രികം ചരും. കൌസല്യാതു സ്വഭാഗാർദ്ധം ദദൌ തസ്യൈ മുദാന്വിതാ, കൈകേയീ ച സ്വഭാഗാർദ്ധം ദദൌ പ്രീതിസമന്വിതാ."

(൧൯) അർദ്ധിച്ചങ്ങു കൊടുത്തതിനാലവ-
രർദ്ധമർദ്ധം കൊടുത്തു സുമിത്രയ്ക്കും,
ബദ്ധമോദം ഭുജിച്ചവർ മൂവരും
ഗർഭമുണ്ടായി വർദ്ധിച്ചു ഗോവിന്ദ!

വ്യാ—അർദ്ധിക്ക=സമമായി ഭാഗിക്ക. കൊടുത്തതിനാൽ=കൊടുത്തതിൽനിന്ന്. (വിഭാഗത്തിൽ പഞ്ചമിക്ക് ആൽപ്രത്യയം. "പത്താലൊന്നുകളഞ്ഞിട്ടതശ്ശേഷത്തെ പെരുക്കുക." ഇത്യാദി പ്രാചീനപ്രയോഗങ്ങൾ നോക്കുക. അർദ്ധമർദ്ധം=ഓരോരുത്തരും പകുതി വീതം. ബദ്ധമോദം=(ക്രി വി) സന്തോഷത്തോടെ.

(൨൦) മുപ്പാരെപ്പേരുമുള്ളിലടക്കുന്ന
പത്മനാഭനെത്തന്നുള്ളിലാക്കിടും
പത്മലോചനാഭാഗ്യം പുകഴ്ത്താമോ
പത്മസംഭവനും ഹരിഗോവിന്ദ!

വ്യാ—മുപ്പാര്=മൂന്നുലോകം. എപ്പേരും=എല്ലാം. പത്മനാഭൻ=വിഷ്ണു. (പത്മം നാഭിയിലുള്ളവൻ എന്ന് അവയവാർത്ഥം) തന്നുള്ളിൽ=തന്റെ ഉദരത്തിൽ ശിശുരൂപേണ ധരിച്ചിരിക്കുന്നതു വിഷ്ണുവിനെയാണെന്നു സാരം. പത്മലോചനാഭാഗ്യം=പത്മലോചനയുടെ ഭാഗ്യം. പത്മലോചനാ=പത്മംപോലെയുള്ള ലോചനത്തോടുകൂടിയവൾ=(സുന്ദരി) സർവ്വലോകജനയിതാവായ വിഷ്ണുവിന്റെ ജന

നിയാകുന്നതു മഹാഭാഗ്യമാണല്ലോ. പത്മസംഭവൻ=ബ്രഹ്മാവു്. ബ്രഹ്മാവു സർവ്വജ്ഞനും ചതുർമുഖനുമാണല്ലോ. ഇവിടെ "അനേകം ബ്രഹ്മാണ്ഡങ്ങളെ ഉദരത്തിൽ ധരിക്കുന്ന പത്മനാഭനെ കൌസല്യ തന്റെ ഉദരത്തിൽ ധരിക്കുന്നു" എന്നു വർണ്ണിച്ചിരിക്കകൊണ്ടു് "അധികാലങ്കാരം." "പൃഥ്വാധേയാദ്യദാധാരാധിക്യം തദപി തന്മതം" എന്നു ലക്ഷണം.

(൨൭) പൊന്മണിക്കുംഭം പോലേ വിളങ്ങുന്ന
നന്മുലയിണ ചാഞ്ഞു കൌസല്യേടെ
ഇമ്മൂന്നു ലോകം പൊററ ഹരിജന്മം
കാണ്മാനെന്നപോലേ ഹരി ഗോവിന്ദ!

വ്യാ—പൊന്മണിക്കുംഭം=പൊൻകുടം. മുലയിണ=രണ്ടുമുലകളും. പൊററ=സൃഷ്ടിച്ച. ഹരിജന്മം=വിഷ്ണുവിന്റെ അവതാരം. കൌസല്യയുടെ മുലകൾ ചാഞ്ഞതു വിഷ്ണുവിന്റെ അവതാരം കാണ്മാനായിരിക്കുമോ എന്നു് ഉൽപ്രേക്ഷിച്ചിരിക്കുന്നതിനാൽ ഉൽപ്രേക്ഷാലങ്കാരം.

(൨൮) ലോകരാവണരാവണഭീതികൊ-
ണ്ടാകുലരായീ ദേവകളെങ്കിലും,
ആകെത്തിങ്ങി മദിച്ചു ദിവാനിശം
ജായമാനേ ഹരൌ ഹരിഗോവിന്ദ!

വ്യാ—ലോക......ഭീതികൊണ്ടു്=ലോകത്തെ കരയിക്കുന്നവനായ രാവണനെക്കുറിച്ചുള്ള ഭയംകൊണ്ടു്. ആകുലർ=പരവശന്മാർ. ദിവാനിശം=(അവ്യ) പകലും രാവും. ജായമാനേ=(അ. പു. സ. ഏ) ഹരൌ=(ഇ. പു. സ. ഏ) ഹരി=വിഷ്ണു. ജായമാനൻ=ജനിക്കുന്നവൻ.(ഹരിജായമാനനായിരിക്കും സമയത്തിൽ എന്നു സതിസപ്തമി) ഇവിടെ "രാവണഭയം നിമിത്തം പരവശരായി അവിടവിടെ ഓടി ഒളിച്ചുനടന്നിരുന്ന ദേവകളെല്ലാം രാവണനെ കൊല്ലുവാനായി

ട്ടു മഹാവിഷ്ണു രാമനായി അവതരിക്കുന്ന സമയത്തിൽ സന്തോഷം കൊണ്ടു മതിമറന്നു ഒന്നിച്ചുകൂടി ആഹ്ലാദിച്ചു." എന്നു വർണ്ണിച്ചിരിക്കുന്നതിനാൽ രാവണവധാനന്തരം തങ്ങൾ അനുഭവിപ്പാൻ ഭാവിക്കുന്ന സന്തോഷത്തെ ഇപ്പോൾത്തന്നെ അനുഭവിക്കുന്നതായി സാധിച്ചിരിക്കകൊണ്ടു "ഭാവ്യർത്ഥസാക്ഷാൽക്കാരവർണ്ണനം" എന്ന 'ഭാവികാ'ലങ്കാരമോ, അല്ലെങ്കിൽ രാവണവധാനന്തരകാര്യങ്ങളായ സന്തോഷാഹ്ലാദങ്ങൾ, രാവണവധനിമിത്തഭൂതമായ രാമാവതാരസമയത്തിൽത്തന്നെ ഉണ്ടായതായിപ്പറയുന്നതുകൊണ്ടു 'കാരണപ്രസക്തിയിൽത്തന്നെ കാര്യോല്പത്തിയുണ്ടായി' എന്നു വർണ്ണിക്കുന്ന 'ചപലാതിശയോക്തി'യോ എന്നു സൂക്ഷ്മദർശികളായ ആലങ്കാരികന്മാർ വിധിക്കട്ടെ.

(ഉ-ം) വക്രവൃത്തികളോടും പരസ്പരം
വിക്രമിക്കുന്നവാറു നവഗ്രഹം,
ഭദ്രരാശികളിൽ സ്ഥിതി ചെയ്യുപോൾ
ചക്രപാണീടെ ജന്മനി ഗോവിന്ദ!

വ്യാ—വക്രവൃത്തികൾ=വക്രഗതിയുള്ളവർ. പരസ്പരം=അന്യോന്യം. വിക്രമിക്കുക=യുദ്ധംചെയ്ക. നവഗ്രഹം=ഒമ്പതു ഗ്രഹങ്ങൾ. ഭദ്രരാശികൾ=ശുഭരാശികൾ. ചക്രപാണി=വിഷ്ണു. (ചക്രം പാണിയിലുള്ളവൻ എന്നു് അവയവാർത്ഥം) ജന്മനി=(ന. ന. സ. ഏ.) ജനനസമയത്തിൽ. ഇവിടെ മഹാകാവ്യവിഷയങ്ങളിലൊന്നായ 'കുമാരോദയ'വർണ്ണനത്തിൽ കവി, തന്റെ ജ്യോതിശ്ശാസ്ത്രപാണ്ഡിത്യത്തെ പ്രകടിപ്പിച്ചിരിക്കുന്നു. അതും അല്പം വിവരിക്കാം. വക്രം:—സൂര്യചന്ദ്രന്മാരൊഴികെയുള്ള ഗ്രഹങ്ങൾക്കു, ക്രമഗതിയെന്നും വക്രഗതിയെന്നും രണ്ടുവിധം ഗതികളുണ്ടു്. വക്രഗതിയുള്ളപ്പോൾ ആ ഗ്രഹത്തിനു സ്വോച്ചതയുള്ളതിൽ മൂന്നിരട്ടി ബലമേറും എന്നു ജ്യോതിശ്ശാസ്ത്രകാരന്മാർ പറയുന്നു. "ഉദഗയനേ രവി ശീതമയൂഖൗ വക്രസമാഗമഗാഃ പരിശേഷാഃ." എന്നും, "സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം" എന്നും ബൃഹജ്ജാതകം. "ശന്യം

ഗാരകജീവാനാം പഞ്ചമസ്ഥേദിവാകരെ തദാവക്രംവിജാനീയാൽ' എന്ന പ്രമാണപ്രകാരം സൂര്യനിൽനിന്ന ഏഴാംരാശിയിൽ നില്ക്കുന്ന ശനിക്ക വക്രമില്ലാതിരിപ്പാൻ തരമില്ല.

യുദ്ധം:—ഗ്രഹങ്ങൾ ഒരു രാശിയിൽ ഒരേ അംശകത്തിൽ നില്ക്കുമ്പോൾ അവർ തമ്മിൽ യുദ്ധമാണെന്ന ജ്യോതിശ്ശാസ്ത്രത്തിൽ പറയുന്നു. ഇവിടെ പുണർതം നക്ഷത്രത്തിൽ കക്കടകരാശിയിൽ നില്ക്കുന്ന ചന്ദ്രന മൂന്നു തിയ്യതിയും ഇരുപത്തു് ഇലിയും കവിഞ്ഞിരിപ്പാൻ തരമില്ല. (അതു കഴിഞ്ഞാൽ പുണർതം നക്ഷത്രം കഴിഞ്ഞു പോകും) വ്യാഴത്തിന കക്കടകത്തിൽ അഞ്ചുതിയ്യതി ആകുമ്പോൾ അത്യുച്ചമാണ്. അതുകൊണ്ടു വ്യാഴം അത്യുച്ചത്തിലേക്ക് ആരോഹിക്കുന്നവനായിരിക്കണം. അതിൽവച്ച് ആദ്യത്തെ മൂന്നു തിയ്യതിയും ഇരുപതു ഇലിയും കഴിയുന്നതുവരെയുള്ള വർഗ്ഗോത്തമാംശത്തിലായിരിപ്പാൻ അധികം സംഗതിയുണ്ട്. അങ്ങനെ നില്ക്കുന്നതിനാൽ വ്യാഴചന്ദ്രന്മാർ തമ്മിൽ യുദ്ധമുണ്ടെന്നു സിദ്ധമാണല്ലോ. എന്നാൽ, കുജാദിഗ്രഹങ്ങൾ സൂര്യനോടു ചേരുന്നതിന 'മൌഢ്യ'മെന്നും, ചന്ദ്രനോടു ചേരുന്നതിന 'സമാഗമ'മെന്നും പേരാകുന്നു. സമാഗമംഗ്രഹങ്ങൾക്ക ബലം വർദ്ധിപ്പിക്കുന്നതും മൌഢ്യംബലം നശിപ്പിക്കുന്നതുമാകുന്നു.

ഭദ്രരാശികൾ:—ഉച്ചം, ത്രികോണം, സ്വക്ഷേത്രം, ബന്ധുക്ഷേത്രം മുതലായവ ശുഭരാശികളാകുന്നു. ഇവിടെ അഞ്ചു ഗ്രഹങ്ങൾ ഉച്ചത്തിലാകകൊണ്ടും ചന്ദ്രൻ സ്വക്ഷേത്രത്തിലാകകൊണ്ടും അധികം ശുഭരാശികളിൽത്തന്നെ. അല്ലെങ്കിൽ കേന്ദ്രം, ത്രികോണം, ധനം, ലാഭം ഈ ഭാവങ്ങൾ എന്നും അത്ഥമുണ്ട്. അങ്ങനെ ആയാലും അധികം ഗ്രഹങ്ങളും ശുഭഭാവങ്ങളിൽത്തന്നെയാണല്ലോ.

(൨൪) നാകഭേരികൾ താനേ മുഴങ്ങിയും,
ലോകമാനസജാലം തെളികയും,
നാകനാരികളാടിയും പാടിയും,
തോയരാശി തെളികയും ഗോവിന്ദ!

വ്യാ—നാകഭേരികൾ=സ്വർഗ്ഗത്തിലെ പെരുമ്പറകൾ. ലോക...ജാലം=ജനങ്ങളുടെ മനസ്സുകൾ. നാകനാരികൾ=ദേവസ്ത്രീകൾ. തോയരാശി=ജലാശയങ്ങൾ. ഈ പ്രകൃതിവർണ്ണനം "വീണാവേണുമൃദംഗശംഖപടഹധ്വാനം ച ഭേരീ രവം ഗീതം മംഗലമംഗനാം ച ഗണികാം മധ്യക്ഷതേക്ഷ്വാദികം" ഇത്യാദി പ്രമാണപ്രകാരമുള്ള ശുഭനിമിത്തമാകകൊണ്ട് ആസന്നമായ രാമാവതാരം—അല്ലെങ്കിൽ കുമാരോദയം—ലോകത്തിനു പൊതുവേയുള്ള ഒരു ശുഭോദയമാണെന്നു സൂചിപ്പിക്കുന്നതാകുന്നു.

(൨൭) നക്ഷത്രങ്ങൾതെളിഞ്ഞു ഗഗനത്തിൽ
ദിക്കുകൾ പത്തുമൊക്കെ പ്രകാശിച്ചു,
അർക്കസോമനും സുപ്രഭ കൈക്കൊണ്ടു
ലക്ഷ്മി വർദ്ധിച്ചു ഭൂമിയിൽ ഗോവിന്ദ!

വ്യാ—ഗഗനം=ആകാശം. ദിക്കുകൾ പത്ത്=നാലുദിക്കുകളും, നാലു കോണുകളും, ആകാശവും, ഭൂമിയും. അർക്കസോമൻ=ആദിത്യനും ചന്ദ്രനും. (ഇവിടെ ബഹുവചനം വേണ്ടതായിരുന്നു) സുപ്രഭ=നല്ല ശോഭ. (വരാഹസംഹിതമുതലായ ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളിൽ സൂര്യചന്ദ്രാദികളുടെ രശ്മികൾക്കുണ്ടാകുന്ന വർണ്ണഭേദങ്ങളെക്കൊണ്ട് അനേകം ശുഭാശുഭഫലങ്ങളും വിധിച്ചിട്ടുണ്ട്.) ലക്ഷ്മി=ഐശ്വര്യം. (സമ്പത്ത്)

(൨൮) ശാന്തവിപ്രഗൃഹങ്ങളിലഗ്നികൾ
പൂർവ്വശാന്തങ്ങൾ കത്തിജ്ജ്വലിച്ചുടൻ,
കാന്താരേ ദ്വീപിസർപ്പാദിസത്വങ്ങൾ
ജാതിവൈരം വെടിഞ്ഞിതു ഗോവിന്ദ!

വ്യാ—ശാന്തവിപ്രഗൃഹങ്ങൾ=തപസ്വികളായ ബ്രാഹ്മണരുടെ ഗൃഹങ്ങൾ. അഗ്നികൾ=ദക്ഷിണം, ഗാർഹപത്യം, ആഹവനീയം എന്ന മൂന്നഗ്നികൾ. പൂർവ്വശാന്തങ്ങൾ=മുമ്പേ കെട്ടുകിടന്നിരുന്നവ.

"ദീപസ്സംഹതമൂർത്തിരായതതനുന്നിർവ്വേപഥുർദ്ദീപ്തിമാൻ
നിശ്ശബ്ദോർച്ചിരഃ പ്രദക്ഷിണഗതിർവ്വൈഡൂര്യ്യഹേമദ്യുതിഃ
ലക്ഷ്മീം ക്ഷിപ്രമഭിവ്യനക്തി ചിരാംയശ്ചോല്ലിഖോലക്ഷ്യതേ."

എന്ന പ്രമാണപ്രകാരം അഗ്നിയുടെ ജ്വലനം ശുഭസൂചകമാകുന്നു. കാന്താരേ=(അ. ന. സ. ഏ) കാട്ടിൽ. ദ്വീപിസർപ്പാദിസത്വങ്ങൾ=പുലി പാമ്പു മുതലായ ജന്തുക്കൾ. (ദ്വീപിസിംഹാദിസത്വങ്ങൾ എന്നു പാഠാന്തരം) ജാതിവൈരം=സ്വാഭാവികമായ അന്യോന്യവിരോധം. പുലി—പശു; ആന—സിംഹം; കീരി—പാമ്പ്. ഇത്യാദി ജന്തുക്കളുടെ ജാതിവൈരം പ്രസിദ്ധമാണല്ലൊ.

(൨൭) സൂതികാലമണഞ്ഞതറിയിപ്പാൻ
ദൂതനെപ്പോലെ നീളേ നടന്നുടൻ
പൂതിഗന്ധം കളഞ്ഞു സുഗന്ധവാ-
നായി വീശീ തദാ വായു ഗോവിന്ദ!

വ്യാ—സൂതികാലം=പ്രസവകാലം. ദൂതൻ=വർത്തമാനം അറിയിക്കുന്നവൻ. നീളെ=എല്ലായിടത്തും. പൂതിഗന്ധം=ദുർഗ്ഗന്ധം. സുഗന്ധവാൻ=നല്ല ഗന്ധത്തോടുകൂടിയവൻ. തദാ=(അവ്യ) അപ്പോൾ. വായു, സദാഗതിയും, ഗന്ധവഹനും, ആശുഗനും ആകകൊണ്ടു ദൂതസാധർമ്മ്യമുണ്ടല്ലൊ.

(൨൮) യാതുക്കൂരിരുൾ നീക്കിക്കളവാനും
ലോകകൈരവബോധം വളർത്താനും,
കൌസല്യാദേവീപൂർവ്വാചലേ രാമ-
ചന്ദ്രൻ ജാതനായമ്പോടു ഗോവിന്ദ!

വ്യാ—യാതുക്കൂരിരുൾ=രാക്ഷസരാകുന്ന കൂരിരുട്ട്. ലോകകൈരവബോധം=ജനങ്ങളാകുന്ന ആമ്പൽപ്പൂക്കളുടെ വികാസം. കൌസല്യാദേവീപൂർവ്വാചലേ=(അ. പു. സ. ഏ) കൌസല്യാദേവിയാകുന്ന ഉദയപർവ്വതത്തിൽ. രാമചന്ദ്രൻ=രാമനാകുന്ന ചന്ദ്രൻ.

ന്ദ്രൻ ജാതൻ=ഉണ്ടായ(ഉദിച്ച)വൻ. ഇവിടെ വംശക്ഷീരാബ്ധി, ലോകകൈരവം, കൌസല്യാദേവീപൂർവ്വാചലം, രാമചന്ദ്രൻ. ഇങ്ങനെ അനേകവസ്തുക്കൾക്കു് അഭേദം കല്പിച്ചിരിക്കുന്നതിനാൽ രൂപകാലങ്കാരം; കൌസല്യാദേവിയെ 'അചല'മാക്കിയതു് അത്ര ഭംഗിയായി എന്നു പറവാൻ പാടില്ല.

(൨൯) രാമചന്ദ്രം ജനിപ്പിച്ചു കൌസല്യാ-
ദേവി, കൈകേയി പെററു ഭരതനെ;
ലക്ഷ്മണനെയും ശത്രുഘ്നനാമാനം
പെററു നല്ല സുമിത്രയും, ഗോവിന്ദ!

വ്യാ — രാമചന്ദ്രം=(അ. പു. ദ്വി. ഏ) ശ്രീരാമനെ. കൌസല്യാദേവി=കൌസല്യ എന്ന പട്ടമഹിഷി. 'ദേവീ കൃതാഭിഷേകായാം' എന്നു് അഭിധാനം. ശത്രുഘ്നനാമാനം=(ന. പു. ദ്വി. ഏ) ശത്രുഘ്നൻ എന്നു പേരോടുകൂടിയവനെ.

(൩൦) അർക്കൻ മേടത്തിൽ, വ്യാഴവും ചന്ദ്രനും
കർക്കടകത്തിലന്നേരം നിൽക്കുന്നു,
അർക്കപുത്രൻ തുലാത്തിലും, ഭാർഗ്ഗവ-
നത്യുച്ചസ്ഥിതനായിട്ടും, ഗോവിന്ദ!

വ്യാ — അർക്കൻ=ആദിത്യൻ. അന്നേരം=ലഗ്നം. കർക്കടകത്തിൽ=കർക്കടകരാശി ഉദിച്ചിരിക്കുന്ന സമയം. അർക്കപുത്രൻ=ശനി. ഭാർഗ്ഗവൻ=ശുക്രൻ. അത്യുച്ചസ്ഥിതൻ=അത്യുച്ചത്തിൽ നില്ക്കുന്നവൻ. മീനം രാശിയിൽ ഇരുപത്തേഴു തിയ്യതിയാകയാൽ ശുക്രന്നു് അത്യുച്ചമാകുന്നു. "അജവൃഷഭമൃഗാംഗനാകുളീരാഃ ഝഷവണിജൌ ച ദിവാകരാദിതുംഗാഃ, ദശശിഖിമനുയുക്തിഥീന്ദ്രിയാംശൈസ്ത്രിനവകവിംശതിഭിശ്ച തേസ്തനീചാഃ." എന്ന ഹോരാശാസ്ത്രപ്രകാരം ആദിത്യന്നു മേടത്തിൽ പത്താമത്തേയും, ചന്ദ്രന്നു് എടവത്തിൽ മൂന്നാമത്തേയും, ചൊവ്വാക്കു മകരത്തിൽ ഇരുപത്തെട്ടാമത്തേയും, ബുധന്നു കന്നി

യിൽ പതിനഞ്ചാമത്തേയും, വ്യാഴത്തിന്നു കർക്കടകത്തിൽ അഞ്ചാമത്തേയും, ശുക്രൻ മീനത്തിൽ ഇരുപത്തേഴാമത്തേയും, ശനിക്കു തുലാത്തിൽ ഇരുപതാമത്തേയും, തിഥികൾ അത്യുച്ചങ്ങളാകുന്നു.

(മൂ-ം) അഞ്ചുണ്ടു പോൽ ഗ്രഹങ്ങളുമുച്ചത്തിൽ
പിന്നെപ്പഞ്ചമഹായോഗമുണ്ടു പോൽ
ചന്ദ്രൻ വ്യാഴത്തോടൊന്നിക്കകാരണം
കേസരിയോഗമുണ്ടു പോൽ, ഗോവിന്ദ!

വ്യാ—അഞ്ചുണ്ടു......ഉച്ചത്തിൽ = ആദിത്യൻ, കുജൻ, വ്യാഴം, ശുക്രൻ, ശനി. ഈ അഞ്ചു ഗ്രഹങ്ങൾ ഉച്ചത്തിൽ ഉണ്ടു്. ചന്ദ്രൻ കർക്കടകത്തിലാകകൊണ്ടു് ഉച്ചസ്ഥിതനല്ലെന്നു സ്പഷ്ടംതന്നെ. ബുധന്റെ ഉച്ചം കന്നിരാശിയാണല്ലൊ. ബുധശുക്രന്മാർക്കു് ആദിത്യനിൽനിന്നു മുമ്പോട്ടോ പിമ്പോട്ടോ മൂന്നു രാശിയിലധികം അകന്നുപോകുവാൻ സാധിക്കയില്ല; അതിനാൽ ആദിത്യൻ മേടത്തിൽ നിൽക്കുമ്പോൾ ബുധന്നു് ഉച്ചസ്ഥിതി ലഭിപ്പാൻ തരമില്ല. ബുധന്റെ സ്ഥിതി ഏതു രാശിയിലായിരുന്നുവെന്നു് വാൽമീകിരാമായണത്തിലും, അധ്യാത്മരാമായണത്തിലും പറഞ്ഞുകാണാത്തതുകൊണ്ടാണു് ഈ ഗ്രന്ഥകാരനും പറയാതിരുന്നതു് എന്നു വിചാരിക്കാം. എങ്കിലും ബുധൻ, മൌഢ്യം കൂടാതെ മേടം രാശിയിൽ ആദിത്യനോടുകൂടി നിപുണയോഗപ്രദനായി കർമ്മസ്ഥാനമായ പത്താമിടത്തോ അല്ലെങ്കിൽ ബന്ധുക്ഷേത്രമായ എടവം രാശിയിൽ പതിനൊന്നാമിടത്തോ ആയിരുന്നുവെന്നു ഊഹിക്കാം "നവഗ്രഹം ഭദ്രാശികളിൽ സ്ഥിതിചെയ്യുമ്പോൾ," എന്നു മുൻ ഇരുപത്തുമൂന്നാം പദ്യത്തിൽ പറഞ്ഞിട്ടുള്ളതു് ഈ ഊഹത്തെ ബലപ്പെടുത്തുകയും ചെയ്യുന്നുണ്ടു്.

'നവഗ്രഹങ്ങൾ' എന്നതിൽ രാഹുകേതുക്കളും കൂടി ഉൾപ്പെടുന്നുണ്ടെങ്കിലും, അവ കേവലം പാതങ്ങളും തമോഗ്രഹങ്ങളുമാകയാൽ പൂർവാചാര്യന്മാരിൽ പ്രാചീനന്മാർ അവയെ ജാതകചിന്തയിൽ പരിഗണിക്കാറില്ല. വരാഹമിഹിരൻതന്നെ തന്റെ ഹോരാശാസ്ത്ര

ത്തിൽ "രാഹുസ്തമോഗുരസ്സുതശ്ച ശിഖീതി കേതു:" എന്നു ആഗ്രഹങ്ങളുടെ പേരു മാത്രം പറഞ്ഞിട്ടുള്ളതല്ലാതെ മററു ഗ്രഹങ്ങളെപ്പോലെ ഫലനിർദ്ദേശത്തിലൊന്നും എടുത്തുകാണുന്നില്ല. അവക്കു ജ്യോതിശ്ചക്രത്തിലുള്ള മേഷാദിരാശികളിൽ ഒന്നിന്റെയും ആധിപത്യമോ ഉച്ചനീചാദിസ്ഥാനഭേദമോ പ്രാബല്യദൌർബ്ബല്യചിന്തയോ ഇല്ല. എന്തിനധികം? അവക്കു വാരാധിപത്യംപോലുമില്ലല്ലൊ. അതിനാൽ പ്രാചീനന്മാരായ ആചാര്യന്മാർ രാഹുകേതുക്കളെ സ്വീകരിച്ചിട്ടില്ല. ഗുളികൻ, ആഴ്ക്രമം അനുസരിച്ചു ദിവസേന രാവും പകലും ഒരു ഹ്രസ്വസമയത്തിൽ മാത്രം വ്യവസ്ഥിതമായ ഒരു ദോഷമാകുന്നു. അതിനാൽ മൌഹൂർത്തികന്മാർ മാത്രമേ അതിനെ സ്വീകരിച്ചിരുന്നുള്ളു. പിന്നീടു കാലക്രമേണ മലയാളത്തിലെ ജ്യൌതിഷികൾ പ്രശ്നത്തിലും സ്വീകരിച്ചുതുടങ്ങി. പിന്നെയും വളരെക്കാലം കഴിഞ്ഞതിൽപ്പിന്നെയാണു് അവർപോലും ജാതകത്തിൽ ഗുളികനെ സ്വീകരിച്ചുതുടങ്ങിയതു്. 'പ്രശ്നമാർഗ്ഗം' 'ജാതകാദേശം' മുതലായ കേരളീയന്മാരുടെ നവീനജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളിൽ മാത്രമേ ഗുളികനെക്കൊണ്ടു ഫലാദേശം ചെയ്യുന്ന പ്രമാണശ്ലോകങ്ങൾ കാണാനുള്ളു.

പിന്നെ പഞ്ചമഹായോഗമുണ്ടാമ്പോൾ = എന്നതിൽ പഞ്ചമഹായോഗം. "സ്വോച്ചസ്വക്ഷേത്രഗതൈഃ കേന്ദ്രസ്ഥൈഃ കുജബുധജീവസിതമന്ദൈഃ രുചകഭദ്രഹംസമാലവ്യശശാഖ്യാ ക്രമാദ്യോഗാഃ" എന്ന ജാതകാദേശവചനപ്രകാരം, ചൊവ്വ, വ്യാഴം, ശനി ഈ മൂന്നു ഗ്രഹങ്ങളും സ്വോച്ചഗതന്മാരും കേന്ദ്രസ്ഥന്മാരുമാകകൊണ്ടു 'രുചകം,' 'ഹംസം,' 'ശശം' എന്ന മൂന്നു മഹായോഗങ്ങളുണ്ടു്. 'പഞ്ചമഹായോഗങ്ങൾ' എന്നു അവയുടെ സാമാന്യസംജ്ഞയായി ജ്യൌതിഷികൾ പറയാറുള്ളതിനെ അനുസരിച്ചു പറഞ്ഞതല്ലാതെ ആ അഞ്ചു യോഗവും ഇവിടെ ഉണ്ടെന്നു അർത്ഥമില്ല; അതു് അഞ്ചുംകൂടി സംഭവിക്കയുമില്ല. ഗ്രന്ഥവിസ്തരഭയം നിമിത്തം ഈ യോഗങ്ങളുടെ ഫലങ്ങളെ ഇവിടെ ഉദ്ധരിക്കുന്നില്ല.

'കേസരിയോഗം'—ഇതു് അരിഷ്ടയോഗങ്ങളുടെ അപവാദമാണു്: "ഹന്തി സർവ്വഗ്രഹാരിഷ്ടം ചന്ദ്രകേന്ദ്രേ ബൃഹസ്പതിഃ। യഥാ ഗ

ജാതഹസ്രാണി നിഹന്ത്യേകോ ഹി കേസരീ" എന്ന പ്രമാണം. "വക്രാക്ഷജാക്ഷ്ഗുരുഭിസ്സകലൈസ്ത്രിഭിർവാ സോച്ചൈശ്ച ഷോഡശനൃപാഃ കഥിതൈകലഗ്നേ." (ഹോരാ) ഇത്യാദിപ്രമാണപ്രകാരം രാജയോഗം മുതലായി ഇനിയും പല യോഗങ്ങളുള്ളവയെ ഗ്രന്ഥകാരൻ വിട്ടിരിക്കകൊണ്ട് വ്യാഖ്യാനത്തിൽ പ്രസ്താവിക്കുന്നില്ല.

(൩൨) ദൃഷ്ടിയിൽ ചൊവ്വ നിന്നതുകാരണം
കഷ്ടമുണ്ടു കളത്രം നിമിത്തമായ്
കണ്ടകസ്ഥനി ഹേതുവായിട്ടുടൻ
കാടുപൂക്ക വസിക്കണം ഗോവിന്ദ!

വ്യാ—ദൃഷ്ടി=ഏഴാംഭാവം. കഷ്ടം=ദുഃഖം. കളത്രം=ഭാര്യ. കണ്ടകസ്ഥനി=കേന്ദ്രത്തിൽ ശനി; ലഗ്നം, നാല്, ഏഴ്, പത്ത്, ഈ ഭാവങ്ങൾക്കു കണ്ടകം, കേന്ദ്രം, ചതുഷ്ടയം എന്നു പേർ. "കണ്ടകകേന്ദ്രചതുഷ്ടയസംജ്ഞാഃ സപ്തമലഗ്നചതുർത്ഥഖഭാനാം" എന്നു ഹോര.

(൩൩) പുത്രകാരകനുച്ചസ്ഥനാകയാ-
ലുണ്ടാം നല്ലൊരു പുത്രനെടുക്കത്തു്.
പത്താമേടത്തു ഭാസ്കരൻ നിൽക്കയാൽ
കർമ്മശക്തിയുമുണ്ടുപോൽ, ഗോവിന്ദ!

വ്യാ—പുത്രകാരകൻ=വ്യാഴം. ഉച്ചസ്ഥൻ=ഉച്ചത്തിൽ നില്ക്കുന്നവൻ. (ഗ്രഹങ്ങളുടെ ഉച്ചരാശികളെല്ലാം മുപ്പതാംശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞിട്ടുണ്ട്) ഭാസ്കരൻ=ആദിത്യൻ. (ഭാസ്സിനെ (വെളിച്ചത്തെ) ഉണ്ടാക്കുന്നവൻ എന്ന് അവയവാർത്ഥം) കർമ്മശക്തി=പ്രവൃത്തിസാമർത്ഥ്യം. (പുരുഷകാരം. "ബലീപുരുഷകാരോ ഹി ദൈവമപ്യതിവർത്തതേ." എന്നുണ്ടല്ലോ)

"താരാശ്ചാരമപ്രഭാവാദ്യ മണി; രഥമനോമാതരൌ ശീഘ്ര ശ്ശി,ർഭാതാസതപം ച ഭൌമഃ, ഛിവിരപിവചനം ജ്ഞാനമിന്ദ്രോ [illegible]

നിശ്ശേഷക്രാ, മൂർത്ത്യർവ്യാധിശ്ചദുഃഖം ശനി, രിഫഗതിഃതാമസദൃത്യാദി കേന്ദ്രാ" എന്ന പ്രമാണംകൊണ്ടു ഗ്രഹങ്ങളുടെ കാരകത്വം വിധിച്ചിരിക്കുന്നു. ലഗ്നാദിഭാവങ്ങൾക്ക് ഇതുപോലെ കാര്യത്വം വിധിക്കുന്ന പ്രമാണശ്ലോകങ്ങളുണ്ട്. അവ എഴുതുന്നതിൽ വളരെ അധികമാകയാൽ ഇവിടെ ഉദ്ധരിക്കുന്നില്ല. 'ദ്രഷ്ടിയിൽ ചൊവ്വ നിന്നതു കാരണം' എന്നും മററുമുള്ള പ്രയോഗം അതിനെ അനുസരിച്ചുള്ളതാണ്.

(൯൪) ഉണ്ണിയുണ്ടായ സന്തോഷംകൊണ്ടുടൻ
പുണ്യലോകായ ഭൂതി കൊടുക്കയാൽ,
ആലവട്ടം, കുട, തഴയെന്നിയേ
ശേഷിച്ചില്ലൊന്നും ഭൂപനു ഗോവിന്ദ!

വ്യാ—ഉടൻ=അപ്പോൾതന്നെ. പുണ്യലോകായ=(അ. പു. ച. ഏ) നല്ല ജനങ്ങൾക്ക്. ഭൂതി=സമ്പത്ത് (ധനം) ഭൂപൻ=രാജാവ്) ആലവട്ടം, കുട, തഴ ഇവ രാജചിഹ്നങ്ങളാകകൊണ്ട് കൊടുപ്പാൻ തരമില്ലാത്തതിനാൽ മാത്രം ശേഷിച്ചതാണ്. ഇതിൽ നിന്നു രാജാവിന്റെ സന്തോഷാധിക്യവും ദാനതൽപരതയും വ്യക്തമാകുന്നു. ഇതു "ജനായ ശുദ്ധാന്തചരായ ശംസതേ കുമാരജന്മാമൃതസമ്മിതാക്ഷരം. അദേയമാസീത് ത്രയമേവ ഭൂപതേഃ ശശിപ്രഭം ഛത്രമുഭേ ച ചാമരേ." എന്ന രഘുവംശശ്ലോകത്തിന്റെ ഒരു പരാവർത്തനമാണെങ്കിലും, വ്യുൽപന്നനും സഹൃദയനുമായ നമ്മുടെ കവി, കാളിദാസന്റെ ആശയരത്നത്തെ തന്റെ ധിഷണാശാണഘർഷണംകൊണ്ട് ഒന്നു പട്ടം തെളിയിച്ചപ്പോൾ അതിനു മുമ്പിലത്തേക്കാൾ ശോഭയും വിലയും കൂടിയതല്ലാതെ ഒട്ടും കുറഞ്ഞിട്ടില്ലെന്നു നോട്ടക്കാർക്കറിയാം. അന്തഃപുരത്തിൽ പെരുമാറുന്നവരും ഉണ്ണിയുണ്ടായി എന്നു രാജാവിനെ അറിയിച്ചവരും ആയ ജനങ്ങളെ മാത്രമേ കാളിദാസൻ ദിലീപന്റെ സമ്മാനത്തിനു പാത്രമാക്കുന്നുള്ളു. നമ്മുടെ കവി അങ്ങനെയല്ല. ഉണ്ണിയുണ്ടായ സന്തോഷാവസരത്തിൽ ദശരഥചക്രവർത്തിയുടെ കണ്ണിൽ [illegible] അപാരിതമാം

യ ഐശ്വര്യലാഭംകൊണ്ടു പുണ്യവാന്മാരാക്കിത്തീർത്തു. സ്ഥാനചിഹ്നങ്ങളൊഴികെയുള്ള സർവ്വസ്വവും ദാനം ചെയ്തതിനാൽ രാജാവിനു നൈർദ്ധന്യമെന്ന ദോഷം വരാതിരിപ്പാൻ മൂലകാരൻ പ്രയോഗിച്ചിട്ടുള്ള 'ഭൂപതേഃ' എന്ന പദത്തെ നമ്മുടെ കവിയും വിട്ടിട്ടില്ല. അർത്ഥഭേദം വരാത്തവിധം 'ഭൂപന്' എന്നാക്കീട്ടേയുള്ളു. ഭൂമിയിൽ നവംനവമായ ധനം എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുകയും അതിൽനിന്നു രാജഭാഗം കിട്ടുകയും ചെയ്യുമല്ലൊ. ഇവിടെ ഭൂപന് എന്ന വിശേഷ്യപദം സാഭിപ്രായമായി പ്രയോഗിച്ചിരിക്കകൊണ്ടു 'പരികരാങ്കുര'വും, ആലവട്ടം കുട തഴയെന്നിയെ ഒന്നും ശേഷിക്കാതെ സർവ്വസ്വവും കൊടുത്തു എന്നു വർണ്ണിച്ചിരിക്കകൊണ്ടു 'അതിശയോക്തി'യും അലങ്കാരങ്ങൾ.

(൫൭) നാലു കയ്യുള്ള വിഷ്ണുവിനെപ്പോലെ
നാലുപുത്രന്മാരെക്കൊണ്ടു രാജാവും,
നാലു ദന്തങ്ങളുള്ള മാഹേന്ദ്രമാം
വാരണംപോലെ ശോഭിച്ചു ഗോവിന്ദ!

വ്യാ—ദന്തങ്ങൾ=കൊമ്പുകൾ. മാഹേന്ദ്രം=മഹേന്ദ്രനെസ്സംബന്ധിച്ചതു്. (ദേവേന്ദ്രന്റെ വാഹനമായിട്ടുള്ളതു്) വാരണം=ആന. (ഐരാവതം) ഈ പദ്യം—,

"സുരഗജ ഇവ ദന്തൈർഭഗ്നദൈത്യാസിധാരൈ-
ർന്നയ ഇവ പണബന്ധവ്യക്തയോഗൈരുപായൈഃ
ഹരിരിവ യുഗദീർഘൈർദ്ദോർഭിരംശൈസ്തദീയൈഃ
പതിരവനിപതീനാം തൈശ്ചകാശേ ചതുർഭിഃ"

എന്ന രഘുവംശശ്ലോകത്തിന്റെ ഒരു സാമാന്യപരിഭാഷയാണു്. എന്നാൽ മൂലത്തിലെ രണ്ടാംപാദത്തെ കവി തന്റെ പരി

ഭാഷയിൽ വിട്ടുകളഞ്ഞതു്, ശാസ്ത്രപണ്ഡിതന്മാരല്ലാത്ത സാധാരണ ജനങ്ങൾക്കു് അതിന്റെ സാരസ്യസാരം ദുർഗ്രഹമാണെന്നു കരുതീട്ടായിരിക്കാം. ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന നാലു പുരുഷാർത്ഥങ്ങളുടെ ഫലദാതാവായ വിഷ്ണുഭഗവാൻ, നാലു തൃക്കൈകളെക്കൊണ്ടു് എത്രപ്രകാരം ശോഭിക്കുന്നുവോ, തന്റെ ശത്രുക്കളോടു പോരാടുകയും, ഭക്ഷണസാധനങ്ങളായ തരുഗുൽമലതാദികളെ കുത്തി മറിക്കുകയും ചെയ്യുന്ന ഐരാവതം, നാലു കൊമ്പുകളെക്കൊണ്ടു് എത്ര പ്രകാരം ശോഭിക്കുന്നുവോ അപ്രകാരം തന്റെ ഹിതകാരികളും സൽകർമ്മകുശലന്മാരുമായ നാലു പുത്രന്മാരെക്കൊണ്ടു ദശരഥമഹാരാജാവു ശോഭിച്ചു എന്നു വർണ്ണിച്ചിരിക്കുന്നതിനാൽ, സൽപുത്രന്മാരെക്കൊണ്ടു് ഒരു പിതാവിനുണ്ടാകാവുന്ന സൌഭാഗ്യാതിശയവും ചരിതാർത്ഥതയും സമ്പൂർണ്ണമായിരിക്കുന്നു. അലങ്കാരം ഉപമാ.

പരമഭക്തനായ കവി, തന്റെ പതിവുപോലെ വൃത്താവസാനത്തിൽ അഭീഷ്ടപ്രാർത്ഥനാരൂപമായ മംഗളം ചെയ്യുന്നു.

(൨൩) ഗോവിന്ദ! ഹരി ഗോവിന്ദ! ഗോവിന്ദ!
ഗോവിന്ദ! ഹരി മാധവ! പാഹിമാം
ജാനകീനയനാമൃതഭാജന-
രൂപം കാണുമാറാകണം, ഗോവിന്ദ!

വ്യാ—മാധവ=(അ. പു. സം. ഏ) ലക്ഷ്മീദേവിയുടെ ഭർത്താവു്. (വിഷ്ണു) പാഹി=(ക്രി. ലോട്ടു്. പരസ്മൈപദം. മ. പു. ഏ) രക്ഷിക്കണേ. മാം=(അസ്മത്. ദ്വി. ഏ) എന്നെ. ജാനകീ...രൂപം=സീതാദേവിയുടെ കണ്ണുകൾക്കു് അമൃതിന്റെ പാത്രമായിട്ടുള്ള ആകൃതി. ശ്രീരാമസ്വരൂപം, എന്നു താൽപര്യം.

ഈ വൃത്തത്തിലെ പദ്യങ്ങളുടെ ശീൽ, പാനപ്പാട്ടുകളുടെ ശീൽ തന്നെ. "വൃത്തമഞ്ജരീ"കാരൻ 'സപ്പിണി' എന്നൊരു പുതിയവൃത്തം കല്പിച്ചു് ഈ രണ്ടാംവൃത്തത്തിന്റെയും, ഒമ്പതാം വൃത്തത്തി

ന്റെയും ശീൽ അതാണെന്നു പറയുന്നു. എന്നാൽ കാകളിയുടെ രണ്ടു പാദങ്ങളിലും അന്ത്യഗണത്തിൽ ഓരോ വർണ്ണം കുറച്ച് 'ദ്രുതകാകളി' എന്നൊരു നൂതനവൃത്തം സൃഷ്ടിച്ചു പാനപ്പാട്ടുകളെ അതിൽ ചേർത്ത് ഉദാഹരിക്കുകയും ചെയ്യുന്നു. "കേരളകൌമുദി" കർത്താവായ കോവുണ്ണിനെടുങ്ങാടി, 'സന്താനഗോപാലം' 'ജ്ഞാനപ്പാന' 'സൂര്യവംശേപിറന്ന ഭൂപാലനാം' എന്നിത്യാദി ഇരുപത്തുനാലു വൃത്തത്തിലെ രണ്ടാംവൃത്തം, ഇവയെല്ലാം ഒരേവൃത്തംതന്നെ എന്നും പറയുന്നു. അതിനാൽ ഈ അഭിപ്രായങ്ങളുടെ സൂക്ഷ്മമായ വ്യത്യാസം വൃത്തത്തിൽ ചാതുര്യമുള്ളവരുടെ ചർച്ചക്കു വിഷയമായിട്ടുള്ളതാണ്.

രണ്ടാം വൃത്തം കഴിഞ്ഞു.

## മൂന്നാം വൃത്തം.

(എ) കമലദലലോചനവു-
മമലകരപാദതല-
മസകലകളാക്ഷരമൊ-
ടരുളിനൊരു ഗീരുകളും,
അതിവിശദദന്തരുചി-
മൃദുഹസിതമാനനവു-
മകതളിരിലാക മമ
രാമ! രഘുനാഥജയ!

വ്യാ—കമല...ചനം=താമരപ്പൂവിന്റെ ഇതൾപോലെയുള്ള കണ്ണുകൾ. അമ......തലം=തെളിവുള്ള ഉള്ളങ്കൈകളും ഉള്ളങ്കാലുകളും. അസ-ഗീരുകൾ=അക്ഷരങ്ങൾ മുഴുവൻ തെളിയാതെ മധുര

മായി പറയുന്ന വാക്കുകൾ; അതി.....ഹസിതം=വളരെ വെളുത്ത പല്ലിന്റെ ശോഭയോടും പുഞ്ചിരിയോടും കൂടിയത്. ആനനം=മുഖം; മമ (അസ്മത് ഷ. ഏ.) എന്റെ; രഘുനാഥ (അ. പു. സം. ഏ) =രഘുകുലത്തിലെ നായകൻ; ജയ (ലോട്. പര. മ. പു. ഏ)=ജയിപ്പൂതാക;

(൨) ത്രിഭിരവരജൈരഖില-
ജനനയനമോദകര-
നമലയശസാ ച സഹ
വിപുലഗുണദാശരഥി,
പ്രതിപദുഡുനാഥ ഇവ
സപദി വവൃധേ തദനു
സകലജനവന്ദ്യതനു
രാമരഘുനാഥജയ!

വ്യാ—ത്രിഭിഃ (ഇ. പു. തൃ. ബ)=മൂന്ന്; അവരജൈഃ (അ. പു. തൃ. ബ)=അനുജന്മാരോടുകൂടി; അഖില.....കരൻ=സർവ്വജനങ്ങളുടേയും കണ്ണുകൾക്കു സന്തോഷമുണ്ടാക്കുന്നവൻ; അമലയശസാ (സ. ന. തൃ. ഏ) നല്ല കീർത്തിയോട്; ച. സഹ (അവ്യ)=ഉം. കൂടി; വിപുല.....രഥി—വളരെ ഗുണങ്ങളുള്ള ദശരഥന്റെ പുത്രൻ; പ്രതിപദുഡുനാഥഃ (അ. പു. പ്ര. ഏ)=പ്രതിപദ (അർത്ഥാൽ ശുക്ലപ്രതിപദ)ത്തിൻ നാളുള്ള ചന്ദ്രൻ; ഇവ (അവ്യ)=എന്നപോലെ; സപദി=(അവ്യ) വേഗത്തിൽ; വവൃധേ=(ലിട്. ആ. പ്ര. പു. ഏ)=വളന്നു; തദനു(അവ്യ)=അതിനുശേഷം; സകല.....തനു=സർവ്വജനങ്ങളാലും വന്ദിക്കപ്പെടുവാൻ യോഗ്യമായ ശരീരത്തോടുകൂടിയവൻ.

(൩) നാലു നിജ ചെറിയ ചില
ബാലകരിലിയലിനൊരു
ലീലകളിൽ മുദിതനര-
പാലമണി നിജ യുവതി-

ജാലമൂല പൂണ്ണിരുന്ന
കാലമഥ കുശികസുത-
നാലയത്തിലടുത്തു വന്നു
രാമരഘുനാഥജയ!

വ്യാ— നാലു......ലീലകളിൽ=തന്റെ ചെറിയ കുട്ടികളുടെ കളികളിൽ; മുദിത......മണി=സന്തുഷ്ടനായ രാജാവു്; നിജ......കാലം=തന്റെ ഭാര്യമാരോടുകൂടി സുഖിച്ചിരിക്കുന്ന കാലത്തു്; അഥ (അവ്യ=കുറച്ചുകാലം ചെന്നശേഷം; കുശികസുതൻ=വിശ്വാമിത്രമഹർഷി; ഇതിലുള്ള 'അഥ' എന്ന അവ്യയത്തിന്റെ സാമർത്ഥ്യംകൊണ്ടു് പുത്രന്മാരുടെ ചൌളോപനയനാദിക്രിയകളും, ശസ്ത്രശാസ്ത്രാദിവിദ്യാഭ്യാസങ്ങളും മറ്റും കഴിഞ്ഞു യൌവനാരംഭമായിരിക്കുന്നു എന്നുള്ള അർത്ഥം സിദ്ധിക്കുന്നു. ഈ വൃത്തത്തിൽ പല പദ്യങ്ങളിലും, ഭാഷാസംസ്കൃതപദങ്ങളെ ഇടകലർത്തി ദീർഘസമാസങ്ങൾ ചെയ്തിരിക്കുന്നതിലും, ഗുരുലഘുക്കളുടെ വിന്യാസഭേദംകൊണ്ടു് ഉച്ചാരണവൈഷമ്യം വരുത്തിയിരിക്കുന്നതിലും, കവി, നിരങ്കുശമായ സ്വാതന്ത്ര്യം പ്രകടിപ്പിച്ചിരിക്കുന്നു. അതെല്ലാം വായനക്കാർ യുക്തിയോടുകൂടി ക്ഷമാപൂർവ്വം പരിഹരിക്കയല്ലാതെ ഗത്യന്തരമില്ല.

(൪) "നാലുദധി വസനയാകും
ഭൂപതികൾമണിമകുട-
മാലകൊണ്ടു പരിലസിത-
പാദകമലയുഗള! തവ
ബാലകനെത്തരികയിന്നു
യാഗക്രിയ കഴിച്ചുകൊൾവാ-
നാലംബനമൊരുവരില്ല
രാമരഘുനാഥജയ!"

വ്യാ—നാലുദധി......മാലകൊണ്ട് = നാലു സമുദ്രങ്ങളാൽ ചുററപ്പെട്ട ഭൂമിയിലുള്ള രാജാക്കന്മാരുടെ കിരീടങ്ങളെക്കൊണ്ട്. പരി......യുഗള!(അ. പു. സം. ഏ) = ശോഭിച്ച പാദങ്ങളോടുകൂടിയ മഹാരാജാവേ! (ചക്രവത്തി എന്നു സിദ്ധാന്തം.) തവ = അങ്ങയുടെ; ആലംബനം = ആശ്രയം. ഇവിടെ 'ഉദധിവലനയാകും' എന്ന പദം, 'ഭൂപതികൾ' എന്ന സമസ്തപദത്തിൽ ഉൾപ്പെട്ട 'ഭൂ' എന്നതിന്റെ വിശേഷണമാണ്. ഇങ്ങനെയുള്ള പ്രയോഗം ഇപ്പോഴത്തെ വൈയാകരണന്മാക്കു സമ്മതമല്ല; എഴുത്തച്ഛൻ മുതലായ പൂർവ്വകവികൾ ധാരാളം പ്രയോഗിക്കമാറുമുണ്ട്. 'രാക്ഷസേശ്വരനായ രാവണഭഗിനി ഞാൻ' എന്നും മററും രാമായണാദിഗ്രന്ഥങ്ങളിൽ സുലഭമാണ്. 'മാലകൊണ്ട്'—'പരിലസിതപാദകമലയുഗള!' എന്നതും അങ്ങനെതന്നെയുള്ള ഒരു പ്രയോഗമാകുന്നു.

(൯) "മുനിപ്രവര! കുശികസുത!
ചെറുപ്പമത്രേ മമ മകനു
നമുക്കിവനെപ്പിരിഞ്ഞിരുന്നാ-
ലരക്ഷണവും പൊറുക്കയില്ല
സമസ്തകർമ്മപ്രതിപക്ഷികൾ-
കഴുത്തറുത്തു സവനരക്ഷ
വരുത്തുന്നുണ്ടു വയമപിച
രാമരഘുനാഥജയ!"

വ്യാ—സമസ്ത......കഴുത്ത് = എല്ലായാഗവിരോധികളുടേയും കഴുത്ത്; സവനരക്ഷ = യാഗരക്ഷ; വയം = (അസ്മത്. പ്ര. ബ) ഞങ്ങൾ; ഞാൻ എന്നു സാരം. അപി. ച = (അവ്യയം) തന്നേ.

(൰) "ചെറുപ്പമല്ല തവ മകനു
ജഗത്ത്രിതയപരമഗുരു
വലിപ്പവുമിന്നിവനെത്രയെ-
ന്നറിഞ്ഞതില്ലയൊരുപുരുഷൻ

വലിപ്പമെഴുമസ്രകപവന-
മഹൽപ്പാവകനിവനതിന്നു
വികല്പമില്ല നൃപതിവര!
രാമരഘുനാഥജയ!"

വ്യാ—തവ=നിന്റെ. ജഗൽ.....ഗുരു=മൂന്നു ലോകത്തിൽവച്ചു് ഏറ്റവും വലിയവൻ. വലിപ്പം=മഹത്വം. അസ്രക......പാവകൻ=രാക്ഷസവംശമാകുന്ന വനത്തിന്നു അഗ്നിയായിട്ടുള്ളവൻ. വികല്പം=സംശയം. നൃപ.....വരം.

(൧) നമുക്കിവനെ നൃപതിമണി
തരികയില്ലെന്നുരച്ചു മുനി
മനക്കരുന്നിൽ കുപിതനായി-
പ്പുറത്തു പുറപ്പെട്ടമളവിൽ
കൊടുക്കയത്രെ ഉചിതമെന്നു
വസിഷ്ഠമുനിവചനം കേട്ടു
കൊടുത്തുവിട്ടു നിജമകനെ
രാമരഘുനാഥജയ!

വ്യാ—നൃപതിമണി=രാജാവു്; കുപിതൻ=കോപിച്ചവൻ; ഉചിതം=യോഗ്യം. വസിഷ്ഠ.....വചനം=വസിഷ്ഠമഹർഷിയുടെ വാക്കു്. രാമനെ വിശ്വാമിത്രനോടുകൂടി അയച്ചാൽ അദ്ദേഹത്തിൽനിന്നു പല ഗുണങ്ങളും സിദ്ധിപ്പാനുണ്ടു് എന്നു വസിഷ്ഠനുപദേശിച്ചു.

(൨) ലോകത്രയകൃതസുകൃത-
പൂരമൊരു തരുണതയി-
ലേവംവിധം ചമഞ്ഞുകൊണ്ടു
ചാലെപ്പുറപ്പെട്ട മളവിൽ

ആപത്ത്രയനികരങ്ങളും
വഴിദൂരഗമിപ്പതിന്നു–
ഞ്ഞാരംഭിക്കത്തുടങ്ങി ഹരി
രാമരഘുനാഥ ജയ!

വ്യാ— ലോക.....പൂരം മൂന്നു ലോകത്തുള്ളവർ ചെയ്ത പുണ്യസമൃദ്ധി. തരുണത=യൌവനയുക്തനായ പുരുഷന്റെ ആകൃതി; ഏവംവിധം=ഈപ്രകാരം. (ശ്രീരാമരൂപത്തിൽ) ആപത്ത്രയനികരം=ആദ്ധ്യാത്മികങ്ങളും, ആധിദൈവികങ്ങളും, ആധിഭൌതികങ്ങളുമായി മൂന്നുവിധത്തിലുള്ള ആപത്തുകളുടെ കൂട്ടം. ആദ്ധ്യാത്മികങ്ങൾ=മനശ്ശരീരാദികളെ അധികരിച്ചുണ്ടാകുന്ന ശോകമോഹജരാദികൾ; ആധിദൈവികങ്ങൾ=ദേവന്മാരായ ഇന്ദ്രാഗ്നിവായ്വാദികളെ അധികരിച്ചുണ്ടാകുന്ന അതിവൃഷ്ടി, അനാവൃഷ്ടി, കൊടുങ്കാറ്റ്, അഗ്നിഭയം മുതലായവ; ആധിഭൌതികങ്ങൾ=ഭൂതങ്ങളായ സിംഹം, വ്യാഘ്രം, സർപ്പം മുതലായ ജന്തുക്കളിൽ നിന്നുണ്ടാകുന്നവ.

(൯) ആനന്ദമോദം ദശരഥന്റെ
കാൽത്തളിരിൽ വണങ്ങി വീണു
കൂർത്തശരം കലചിലയും
ചേർത്തു നിജകരതളിരിൽ
വാർത്ത മുനി പറയുന്നതും
കേട്ടു സുഖിച്ചു ഉദിതധൃതി
പോയ്ത്തുടങ്ങി നൃപതനയർ
രാമരഘുനാഥ ജയ!

വ്യാ— ആനന്ദമോദം (ക്രി. വി)=സന്തോഷത്തോടുകൂടി, കലചില=കലവില്ല്; വാർത്ത=മാരോകഥ, മുനി=വിശ്വാമിത്രൻ; ഉദിതധൃതി (ക്രി. വി)=ധൈര്യത്തോടുകൂടി; നൃപതനയർ=രാമലക്ഷ്മണന്മാർ.

(൫൦) ‘ബല’യു‘മതിബല’യുമിതി
മന്ത്രയുഗളമുപദേശിച്ചു
വിശപ്പു ദാഹം കളയിപ്പിച്ചു
സരയൂനദി കടന്നുടനേ
വലിയ വനമകം പൂകുമ്പോൾ
വലിയ ചില നിനദം കേട്ടി-
ട്ടലുക്കലുക്ക പിടിച്ചു മുനി
രാമരഘുനാഥജയ!

വ്യാ — ഇതി(അവ്യ)=എന്നിങ്ങനെ; മന്ത്രയുഗളം=രണ്ടുമന്ത്രങ്ങൾ; വലിയ......പൂകുമ്പോൾ=വലിയ കാട്ടിൽ കടന്നപ്പോൾ; നിനദം=ശബ്ദം; അലുക്കലുക്ക്=വിറയൽ. (അലുക്ക്=പട്ടുകുടക്കും മററും ഉള്ള തൊങ്ങൽ; കലുക്ക്=വിറയൽ; അലുക്കിനുണ്ടാകുന്നപോലെയുള്ള കലുക്ക് എന്ന് അവയവാർത്ഥം) പേടിച്ചു വിറച്ചു എന്നു സാരം.

(൫൫) പെരിയ മല കരചരണ-
യുഗളങ്ങളെദ്ധരിച്ചുകൊണ്ടു
വരുന്നപോലെ രജനീചരി-
വരവുകണ്ടു പറഞ്ഞു മുനി;
“നരഭോജിനിയിതാ താടക
വരുന്നു ദശരഥതനയ!
ശരം തൊടുക്ക വിരവിനോടു
രാമരഘുനാഥ ജയ!

വ്യാ — കര......യുഗളങ്ങളെ=ഈരണ്ടു കൈകാലുകളെ; രജനീ......വരവു=രാക്ഷസിയുടെ വരവു; നരഭോജിനി=മനുഷ്യരെ തിന്നുന്നവൾ; വിരവിനോടു=വേഗത്തിൽ.

(൧൨) അതിചുവന്ന തലമുടിയും
വലിയ ദ്രംഷ്ട്ര കണക്കെ വായും
ചുവന്ന വട്ടപ്പൂരിചപോലെ
ചുവന്ന കണ്ണിന്മിഴികൾ രണ്ടും
പെരിയ വല്ലം കണക്കെ വയ-
റരിയ പാദക്രമണം കൊണ്ടു
ധരണിതലം കലുക്കിവന്ന
രാമരഘുനാഥ ജയ!

വ്യാ...വല്ലം=നെല്ലു മുതലായ ധാന്യങ്ങൾ നിറച്ചുസൂക്ഷിക്കുന്ന കൂടാ. അല്ലെങ്കിൽ കൊട്ട; പാദക്രമണം=കാലുകൾ എടുത്തുവയ്ക്കുക; ധരണീതലം=ഭൂമി.



(൧൩) വീണടിഞ്ഞ മലകൾകൊണ്ട-
ങ്ങാഞ്ഞടിക്കമടികൾകൊണ്ടു
പാഞ്ഞു മൃഗപടലി ദിശി
ചാഞ്ഞു തരുനികരങ്ങളും,
പാഞ്ഞുവന്നു പിടിച്ചു തന്റെ
പ്രാണങ്ങളെക്കളയും മുമ്പെ
ബാണംകൊണ്ടു കൊടുക്കരസി
രാമരഘുനാഥജയ!

വ്യാ—മൃഗപാടലി=മൃഗങ്ങളുടെ കൂട്ടം; ദിശി(ശ. സ്ത്രീ. സ. ഏ)=ദാരോദിക്കിൽ; തരുനികരങ്ങൾ=മരക്കൂട്ടങ്ങൾ; ഉരസി(സ. ന. സ. ഏ)=മാറിടത്തിൽ; ബാണം കൊണ്ടു കൊടുക്ക=ബാണം പ്രയോഗിക്ക. ഇതു ലോകോക്തിയെ അനുകരിച്ചുള്ള പ്രയോഗമാണ്. ഇതുപോലെ അടുത്ത പദ്യത്തിലും കാണാം.

(൧൪) ഒരുത്തിയെന്നു നിനച്ചു നീയും
വധിപ്പതിന്നു മടിക്കവേണ്ടാ
പെരുത്ത ദുഷ്ടവധം നിനക്കു
വിധിച്ച വിധിയിതെന്നറിക
തടിച്ചി വന്നു പിടിച്ചു നമ്മെ-
ക്കടിച്ചു തിന്നുന്നതിന്നുമുമ്പെ
കൊടുക്കുരസി വിശിഖംകൊണ്ടു
രാമരഘുനാഥ ജയ!

വ്യാ— ഒരുത്തിയെന്ന്=സ്ത്രീവധം നിന്ദ്യമാണല്ലോ എന്നു വിചാരിച്ച്; ദുഷ്ടവധം=ദുഷ്ടന്മാരെ കൊല്ലുക; വിധി=കർത്തവ്യം; ഉരസി= (സ. ന. സ. ഏ) മാറത്ത് വിശിഖം=അമ്പ്.

(൧൫) ഭൂമണ്ഡലം വിഴുങ്ങുവാനായ്
വാ പൊളിക്കുമസുരസുത
ദീർഘജിഹ്വ വിജിതയായി
വാസവനാലൊരുദിവസം
ലോകം മുന്നമനിന്ദ്രമാവാൻ
സേവിക്കുന്ന ഭൃഗുപത്നിയെ
വാസുദേവൻ കഴിച്ചു പണ്ടു
രാമരഘുനാഥ ജയ!

വ്യാ—ഭൂമണ്ഡലം=ഭൂമി; അസുരസുത=വിരോചനനെന്ന അസുരന്റെ പുത്രി; വിജിത=ജയിക്കപ്പെട്ടവൾ. (വധിക്കപ്പെട്ടവൾ എന്നു സാരം) വാസവൻ=ഇന്ദ്രൻ; അനിന്ദ്രം=ഇന്ദ്രനില്ലാത്തത്. (നാല് ബഹുവ്രീഹി) ഭൃഗുപത്നി=ഭൃഗുമഹർഷിയുടെ ഭാര്യ. ശുക്രന്റെ അമ്മ. വാസുദേവൻ=വിഷ്ണു; കഴിച്ചു=വധിച്ചു.

(൧൩) മൂത്ത വരപരശുകൊണ്ടു
ഭാൎഗ്ഗവനും മുറിച്ചു നിജ-
ധാത്രിയുടെ കഴുത്തു പണ്ടി-
തോൎക്ക ഹൃദി രഘുതിലക!
പാൎക്കരുതു കരസ്ഥ വില്ലു,
ചേൎക്ക നല്ല പകഴിതന്നിൽ
രാക്ഷസിയെക്കഴിക്ക ശിവ
രാമരഘുനാഥ ജയ!

വ്യാ—മൂത്ത=മൂൎച്ചയുള്ള; വരപരശു=നല്ല വെണ്മഴു; ഭാൎഗ്ഗവൻ=പരശുരാമൻ; നിജധാത്രി=തന്റെ അമ്മ; ഇതു്=ഇങ്ങനെ. പല വീരന്മാരും ധൎമ്മരക്ഷക്കായ്വേണ്ടി സ്ത്രീവധം ചെയ്ത കഥ; ഹൃദി(ദ. ന. സ. ഏ)=മനസ്സിൽ; പാൎക്ക=താമസിക്ക; പകഴി=അമ്പു്; പ്രാചീനമലയാളം, 'രാമചരിതം' ഒമ്പതാം പടലം ൯൮-ം ൯൯-ം പാട്ടുകൾ നോക്കുക) കഴിക്ക=അവസാനിപ്പിക്ക. വധിക്ക എന്നു സാരം;

(൧൪) പിടിച്ചുകൊണ്ടു കടിച്ചതിന്നു-
ന്നവർകളുടെ കുടരുനിണ-
മുടലിലണിഞ്ഞിതാ വരുന്നു
തടിച്ചുയൎന്ന രജനിചരി
തൊടുക്ക ശരം ചെവികഴിയെ
വലിച്ചുനോക്കീട്ടുടനയയ്ക്ക
മടിക്കരുതു മനുതിലക!
രാമരഘുനാഥ ജയ!"

വ്യാ—കുടരുനിണം=കുടലും ചോരയും; രജനീചരി=രാക്ഷസി; മനുതിലകൻ=മനുവിന്റെ കുലത്തിൽ ശ്രേഷ്ഠൻ;

(൧൯) ഇത്ഥം മുനിവചനം കേട്ടു
പെൺകുലയിലുദിച്ച കൃപ
തൻശരത്തിന്നുനമേൽ വച്ചി-
ട്ടമ്പിനോടേ വലിച്ചൊന്നെയ്തു
അമ്പുകൊണ്ടു രജനീചരി
മുമ്പിൽത്തന്നെ മരിച്ചുവീണു
വമ്പിച്ചൊരു മലകണക്കെ
രാമരഘുനാഥ ജയ!

വ്യാ—ഇത്ഥം(അവ്യ)=ഇങ്ങനെ; മുനിവചനം=വിശ്വാമിത്രമഹർഷിയുടെ വാക്ക്; കൃപ=ദയ; ഇതു് "ഉദ്ധൃതൈകഭുജയഷ്ടിം" എന്ന രഘുവംശശ്ലോകത്തിലെ "വനിതാവധഘൃണാം പത്രിണാം സഹമുമോ ചരാഘവഃ" എന്ന വാക്യത്തിന്റെ ഒരു പരാവർത്തനമാണ്. സ്ത്രീവധത്തിലുള്ള ദയയേയും അമ്പിനേയും ഒന്നിച്ചുവിട്ടു എന്നു വർണ്ണിച്ചിരിക്കകൊണ്ടു സഹോക്ത്യലങ്കാരം.

(൨൰) ബുദ്ധിമതി രഘുവരനിൽ-
സ്സിദ്ധമാക്കി ധനുർവ്വേദത്തെ
സിദ്ധാശ്രമം ഗമിച്ചു മുനി
ശുദ്ധകർമ്മം തുടങ്ങുന്നപ്പോൾ
ഉദ്ധതരാം നിശിചരരും
വിഘ്നങ്ങളെത്തുടങ്ങുംനേരം
യുദ്ധം ചെയ്തു രഘുതിലകൻ
രാമരഘുനാഥജയ!

വ്യാ—ബുദ്ധിമതി (ത. പു. സ. ഏ)=ബുദ്ധിമാനായ. 'രഘുവരനിൽ' എന്നതിന്റെ വിശേഷണം. സിദ്ധം=സാധിച്ചതു്, വശപ്പെ

ട്ടു്. ധനുർവ്വേദം=വില്ലുമറ്റും പ്രയോഗിപ്പാനുള്ള വേദം. പ്രയോഗം, ഉപസംഹാരം ഇവയോടുകൂടി മന്ത്രപൂർവ്വം ദിവ്യാസ്ത്രങ്ങളെ പ്രയോഗിപ്പാനുള്ള വിദ്യ എന്നു സിദ്ധാന്തം. ഇതു് എല്ലാം വില്ലാളികൾക്കും സിദ്ധമല്ല; ശ്രീരാമൻ, അർജ്ജുനൻ, ഭീഷ്മർ, ദ്രോണർ, അശ്വത്ഥാമാവു്, കർണ്ണൻ മുതലായവർക്കുള്ള വിശേഷം ഈ ദിവ്യാസ്ത്രസിദ്ധിയാണു്. സിദ്ധാശ്രമം=വിശ്വാമിത്രന്റെ തപോവനം. ഇവിടെ പണ്ടു മഹാവിഷ്ണു, വാമനാവതാരത്തിൽ തപസ്സുചെയ്തു സിദ്ധിവരുത്തിയതിനാൽ 'സിദ്ധാശ്രമം' എന്നു പേരുണ്ടായി എന്നു രാമായണത്തിൽ പറയുന്നു. ശുഭകർമ്മം=യാഗം; ഉദ്ധതർ=ക്രൂരന്മാർ വിഘ്നങ്ങൾ=തടസ്സങ്ങൾ;

(൨൦) യാഗം മുനി തുടങ്ങുന്നതിൻ
മീതെ ചെന്നു നിറയും ചില
നീലജലധരപടലി
പോലെ നിശിചരനിവഹം
രാമശരനികരങ്ങളും
മാറിലുടനുടൻ തറച്ചു
നാലു ദിശി പറന്നുപോയി
രാമരഘുനാഥ ജയ!

വ്യാ—നീല......പടലി=കാർമേഘക്കൂട്ടം; നിശി......നിവഹം=രാക്ഷസക്കൂട്ടം; രാമ......നികരങ്ങൾ=രാമബാണങ്ങൾ; ദിശി(ശ. സ്ത്രീ. സ. ഏ)=ദിക്കിൽ; പേടിച്ചു നാലു ദിക്കിലേക്കും പറന്നുപോയി എന്നു സാരം.

(൨൧) ബാഹുബലം പെരുകിയ സു-
ബാഹു ഉവി മരിച്ചു വീണു
രാമശരദലിതഗള-
നാളനവരുധിരതനു

ജീവിച്ചുടനിരിക്കത്തന്നെ
മാരീചനു മരണമെത്തു-
മാറു നിജശരമയച്ചു
രാമരഘുനാഥ ജയ!

വ്യാ—ബാഹുബലം=കൈക്കരുത്ത്; ഭുവി (ഊ. സ്ത്രീ. സ. ഏ) ഭൂമിയിൽ; രാമ.....തനു=(സുബാഹുവിശേഷണം) രാമന്റെ അമ്പുകൊണ്ടു മുറിഞ്ഞതായ കഴുത്തിലെ പുതിയ ധാരയോടുകൂടിയ ഉടലോടുകൂടിയവൻ; ജീവിച്ചു.....മരണമെത്തുമാറ്=മാരീചൻ ജീവിച്ചിരുന്നാലും ഇനി മേൽ യാതൊരു ക്രൂരകർമ്മങ്ങളും ചെയ്യാതെ എപ്പോഴും രാമനിൽ ഭയത്തോടുകൂടിയിരിക്കത്തക്കവണ്ണം; നിജശരം=തന്റെ അമ്പ്; നോക്കുക:—

"രാമമേവ സതതം വിഭാവയൻ ഭീതഭീത ഇവ ഭോഗരാശിതഃ
രാജരത്നരമണീരഥാദികം ശ്രോത്രയോര്യദി ഗതം ഭയം ഭവേൽ.
രാമ ആഗത ഇഹേതി ശങ്കയാ ബാഹ്യകാര്യമപി സർവ്വമത്യജം.
നിദ്രയാ പരിവൃതോയദാ സ്വപേ രാമമേവ മനസാനുചിന്തയൻ."

(അദ്ധ്യാത്മരാമായണം. ആരണ്യകാണ്ഡം. ഷഷ്ഠസർഗ്ഗം. പദ്യം ൧൧, ൧൨.)

(൧൧) ശാപംകൊണ്ടൊരഹല്യ പണ്ടു
പാറയായിക്കിടക്കുന്നതിൻ-
മീതേ ചെന്നു ചവിട്ടുന്നേരം
ശാപമകന്നവളുമുടൻ
ചാരുസ്മിതമധുരമുഖി
നാരിയായിച്ചമഞ്ഞരിയ
ഗൗതമന്റെയരികിലായി
രാമരഘുനാഥ ജയ!

വ്യാ — ശാപം.....അഹല്യ=അഹല്യയുടെ ശാപകാരണവും, അതിന്റെ പ്രകാരങ്ങളും രാമായണം ബാലകാണ്ഡത്തിൽ സ്പഷ്ടമായി പ്രതിപാദിച്ചിട്ടുണ്ട്. ചാരുസ്മിത......മുഖി=ഭംഗിയുള്ള പുഞ്ചിരി കൊണ്ട് തെളിഞ്ഞ മുഖത്തോടുകൂടിയവൾ; അരിയ=യോഗ്യനായ; ഗൌതമൻ=അഹല്യയുടെ ഭർത്താവായ മഹർഷി;

(൨൩) ആശ്ചരിയമധികതരം
വാച്ചു മുനിപടലികളും
കാഴ്ച കണ്ടു സുഖിച്ചധികം
കൂപ്പിത്തൊഴമളവുപരി
ആത്തമോദം പെരുമ്പറകൾ
താക്കിസ്സുരപടലികളും
വാഴ്ത്തുന്നതും ചെവിക്കൊണ്ടോരു
രാമരഘുനാഥ ജയ!

വ്യാ — ആശ്ചരിയം=ആശ്ചര്യം (അത്ഭുതം) അധികതരം=വളരെ അധികം; മുനിപടലികൾ=മുനികളുടെ കൂട്ടങ്ങൾ; ആത്തമോദം (ക്രി. വി)=സന്തോഷത്തോടുകൂടി; താക്കി=അടിച്ചുമുഴക്കി; ഉപരി(അവ്യ)=മേൽഭാഗത്ത്; സുരപടലികൾ=ദേവന്മാർ; ചെവിക്കൊള്ളുക=ചെവിയിൽ കൊള്ളുക. (കേൾക്കുക) അഹല്യാശാപമോക്ഷത്തിൽ സാക്ഷികളായിരുന്ന മഹർഷിമാർ രാമന്റെ അമാനുഷമായ മഹിമാതിശയം കണ്ടിട്ടാണ് വിസ്മയമുണ്ടായതു്. ദേവന്മാരുടെ സന്തോഷകാരണവും അതു തന്നെ.

(൨൪) മിഥിലയിലങ്ങകത്തു പുക്കു
സകലവരനൃപസമക്ഷം
പുരഹരന്റെ പെരിയ വില്ലു-
മൊടിച്ചരിയ ജനകനൃപ-

ദുഹിതൃകരപരിഗ്രഹണം
കഴിച്ചു ദശരഥനുമായ-
പ്പുരിയിൽനിന്നു വിനിർഗ്ഗമിച്ചു
രാമരഘുനാഥജയ!

വ്യാ—മിഥില...ജനകരാജധാനി; സകല.....സമക്ഷം=എല്ലാം യോഗ്യന്മാരായ രാജാക്കന്മാരുടെ മുമ്പിൽ വച്ചു്; പുരഹരൻ=ശിവൻ (ത്രിപുരന്മാരെ സംഹരിച്ചവൻ എന്നു് അവയവാർത്ഥം) ജനക.....പരിഗ്രഹണം=ജനകരാജാവിന്റെ മകളുടെ പാണിഗ്രഹണം; വിനിർഗ്ഗമിക്ക=പുറപ്പെടുക;

(൨൭) പാരിച്ചൊരു മഴുവെടുത്തു
ഘോരവരസമരങ്ങളിൽ
പാരിലുള്ള മുടിക്ഷത്രിയ-
വീരരുടെ കഴുത്തറുത്തു്
ചോരവെള്ളപ്പെരുമ്പുഴയിൽ
നീരാടിയ മുനിപ്പെരുമാൾ
നേരെ വന്നു വഴി തടുത്തു
രാമരഘുനാഥ ജയ!

വ്യാ—പാരിച്ച=വലിയ; ഘോരവരസമരങ്ങൾ=ഭയങ്കരങ്ങളായ മഹായുദ്ധങ്ങൾ; മുടിക്ഷത്രിയവീരർ=കിരീടം ധരിച്ച രാജാക്കന്മാർ. നീരാടുക=കുളിക്കുക. മുനിപ്പെരുമാൾ=മഹർഷിശ്രേഷ്ഠൻ. (പരശുരാമനെന്നു താൽപര്യം)

(൨൮) "പുരത്രയത്തെപ്പൊരിച്ച മമ
പരമഗുരു പുരഹരന്റെ
കലവില്ലിനെയൊടിച്ച നിന്റെ
കരമൊടിപ്പ"നിതി പ്രഗത്ഭം

പറഞ്ഞടുത്ത മുനിവരന്റെ
കനൽക്കണ്ണുകൾ മിഴിച്ചുകണ്ടു
ഭയപ്പെട്ടോടി പടജ്ജനങ്ങൾ
രാമരഘുനാഥജയ!

വ്യാ—പുരത്രയം=ത്രിപുരന്മാർ. പൊരിക്ക=ദഹിപ്പിക്ക. പരമഗുരു=പ്രധാനാചാര്യൻ. പുരഹരൻ=ശിവൻ. ഇതി=(അവ്യ) എന്ന്. പ്രഗത്ഭം=(ക്രി. വി) പ്രൌഢമായി. കനൽക്കണ്ണുകൾ=കനൽപോലെയുള്ള കണ്ണുകൾ. (കണ്ണുകൾ ജ്വലിക്കുന്നതു കോപവികാരമാണ്)

(൨൬) ജഗൽപവിത്രതരപുരുഷ-
രെതിർത്തിന്നു തുനിഞ്ഞളവിൽ
രവിപ്രഭകളുടലിൽ ജന-
നയനങ്ങളെയടപ്പിച്ചുടൻ
പതുപ്പിൽ വിളിച്ചനുസരിച്ചു
സമർപ്പിച്ചു തൻകലചിലയും
മുനിപ്രവരൻ നടന്നുമെല്ലെ
രാമരഘുനാഥ ജയ.

വ്യാ—ജഗൽ......പുരുഷർ=ലോകത്തിൽ വച്ച് ഏററവും ശുദ്ധന്മാരായ പുരുഷന്മാർ. (അവതാരപുരുഷന്മാർ എന്നു സാരം) രവിപ്രഭകൾ=സൂര്യന്റെ തേജസ്സുപോലെയുള്ള തേജസ്സ്. ജനനയനങ്ങൾ=മനുഷ്യരുടെ കണ്ണുകൾ. (പരശുരാമനും ശ്രീരാമനും തമ്മിൽ എതിർത്തപ്പോൾ അവരുടെ ശരീരങ്ങളിൽനിന്നു സൂര്യപ്രഭപോലെ ഉദിച്ച ദിവ്യതേജസ്സുകൊണ്ടു ജനങ്ങൾക്കു കണ്ണു തുറക്കാൻ വയ്യാതെയായി എന്നു സാരം) "ഇതി ബ്രുവതിവൈതസ്മിംശ്ചചാലവസുധാഭൃശം. അന്ധകാരാബഭൂവാഥ സർവ്വേഷാമപിചക്ഷുഷാം" എ

ന്ന്" (അ. രാ. മൂലം) പത്തുപ്പിൽ=സൌമ്യമായിട്ട് അനുസരിക്ക=ത
മ്മിൽ യോജിക്ക. കലചില=വില്ല്; മുനിപ്രവരൻ=പരശുരാമൻ.

പരശുരാമൻ തന്റെ വൈഷ്ണവചാപം ശ്രീരാമനു സമർപ്പിച്ചതോടുകൂടി അദ്ദേഹത്തിലുണ്ടായിരുന്ന വിഷ്ണുചൈതന്യവും ശ്രീരാമനിൽ സംക്രമിക്കയും, പിന്നെ അദ്ദേഹം ശാന്തനായ ഒരു മഹർഷിയായിത്തീന്നു മഹേന്ദ്രം പർവ്വതത്തിൽ ചെന്നു തപസ്സുചെയ്തുകൊണ്ട്, "അശ്വത്ഥാമാ ബലിർവ്യാസോ ഹനുമാംശ്ച വിഭീഷണഃ കൃപഃ പരശുരാമശ്ച സപ്തൈതേ ചിരജീവിനഃ" എന്ന ശ്ലോകത്തിൽ പറയുന്ന ചിരജീവികളിൽ ഒരാളായി ഇന്നും ജീവിക്കുകയും ചെയ്യുന്നു എന്ന കഥ രാമായണത്തിൽനിന്നറിയേണ്ടതാകുന്നു.

(പ.വ്വ) മിഴിച്ചുനിന്ന സമസ്തജനം,
ജയിച്ചുവെന്നങ്ങുറച്ചുമാറു
കഴിച്ചുയുദ്ധമവിടെനിന്നു
മദിച്ചു പടജ്ജനവുമായി
പിടിച്ചു കള്ളിയകമ്പടികൾ,
നടത്തിക്കുട തഴപിടിപ്പി-
ച്ചുദിച്ച രുചി പുരിയിൽ പുക്ക
രാമരഘുനാഥ ജയ.

വ്യാ—ഉദിച്ച രുചി=(ശ്രീ. വി) ശോഭയോടുകൂടി. ശ്രീരാമപരശുരാമന്മാരുടെ സമാഗമത്തിന്റെ അവസാനം എങ്ങനെവന്നുകലാശിക്കുമെന്നറിയാതെ ഭയവിസ്മയാകുലന്മാരായിട്ടു കണ്ണു മിഴിച്ചു നിന്നിരുന്ന സകലജനങ്ങളും ശ്രീരാമൻ ജയിച്ചുവെന്നറിഞ്ഞപ്പോൾ സന്തോഷംകൊണ്ടു മദമത്തന്മാരായിട്ട് അവർ തമ്മിൽത്തന്നെ പിടിച്ചു കളിയായി യുദ്ധം നടത്തിക്കൊണ്ടു അകമ്പടി നടക്കുകയും, കട, തഴ, കൊടി, ആലവട്ടം, വെഞ്ചാമര തുടങ്ങിയുള്ള രാജചിഹ്നങ്ങൾ ഉയർത്തിപ്പിടിക്കയും ചെയ്തുകൊണ്ട് അയോദ്ധ്യാപുരിയിൽ ചെന്നുചേന്നുവെന്നു സാരം.

൨൯) രാമരഘുനാഥ ജയ
രാമരഘുനാഥ ജയ
രാമ രഘുനാഥ ജയ
രാമരഘുനാഥ ജയ
രാമ തവ പാദങ്ങളിൽ
വീണുതൊഴുമെങ്ങളുടെ
പാപമകററീടു ശിവ-
രാമരഘുനാഥ ജയ.

വ്യാ—ഇതു കവിയുടെ അഭീഷ്ടപ്രാർത്ഥനാരൂപമായ മംഗളം. അർത്ഥം സ്പഷ്ടം. വൃത്തം 'കളേന്ദുവദനാ' "ഇഹേന്ദുവദനാവൃത്തമാത്രയ്ക്കുള്ള ലഘുക്കളെ ഇടവിട്ടു ഗുരുസ്ഥാനേ ചെയ്തിട്ടു ഗുരുവൊന്നഥ. ഒടുവിൽ ചേർത്താം വൃത്തം കളേന്ദുവദനാഭിധം" എന്നു ലക്ഷണം (വൃത്തമഞ്ജരി)

മൂന്നാം വൃത്തം കഴിഞ്ഞു.

---

## നാലാം വൃത്തം

---

(൧) സുരപുരിയോടു സമമാകും നിജ-
പുരിയിൽ പുക്കുടൻ രഘുനാഥൻ
തരുണിമാർമണി മകുടി സീതയോ-
ടൊരുമിച്ചു വാണു ഹരിനമ്മോം.

വ്യാ—സുരപുരി=സ്വർഗ്ഗം. നിജപുരി=തന്റെ നഗരി. (അയോദ്ധ്യ) തരുണിമാർമണിമകുടി=സ്ത്രീകളുടെ ശിരസ്സിലണിയുന്ന ഭൂഷണം. (അതിസുന്ദരി) ഹരിനമ്മോ—ഇതിൽ 'നമഃ' എന്ന സംസ്കൃതപദത്തെ 'മ'കാരത്തിനു ദ്വിത്വവും, വിസർഗ്ഗത്തിനു ഓത്വ

റും കൊടുത്തു വൃത്തത്തിന വഴങ്ങിച്ചിരിക്കുന്നു. ഇയ്യിടെ അച്ചടിച്ച ചില പുസ്തകങ്ങളിൽ 'നംഭബോ' എന്നു കാണുന്നതിന വേറെ വല്ല ഗതിയും കല്പിക്കാനുണ്ടോ എന്നു ഞാൻ ആലോചിച്ചിട്ടില്ല. ഇവിടെ ഞാൻ കൊടുത്തിട്ടുള്ള പാഠം, പഴയ പല കയ്യെഴുത്തു താളിയോലഗ്രന്ഥങ്ങളിലും കണ്ടിട്ടുള്ളതാണ്. ഗുണ്ടർട്ടു സായ്പിന്റെ മലയാളം ഇംഗ്ലീഷ നിഘണ്ടുവിൽ (൫൬൨-ാം ഭാഗത്തു) ഈ പാഠം എടുത്തു കാണിച്ചിട്ടുണ്ട്.

(൨) ഭരതൻ മാണ്ഡവീപതിയു മൂൎമ്മിളാ-
പതി ലക്ഷ്മണനുമനുദിനം
ശ്രുതകീൎത്തിപതിയിത്തു ശത്രുഘ്നനു-
മൊരുമിച്ചു പുക്കു ഹരി നമോ.

വ്യാ— മാണ്ഡവീപതി=മാണ്ഡവിയുടെ ഭൎത്താവു്. ഊൎമ്മിളാപതി=ഊൎമ്മിളയുടെ ഭൎത്താവു്. അനുദിനം=(അവ്യ) ദിവസേന. ശ്രുതകീൎത്തിപതി=ശ്രുതകീൎത്തിയുടെ ഭൎത്താവു്.

(൩) ഭരതലക്ഷ്മണാനുജരേയും രാജാ-
വയച്ചു മാതുലഭവനത്തിൽ
ഇരിക്കും കാലത്തു നിനച്ചിതോരോരോ.
ഹൃദയകൌതുകം ഹരിനമോ.

വ്യാ—ഭരതലക്ഷ്മണാനുജർ=ഭരതനും ലക്ഷ്മണന്റെ അനുജനും (ശത്രുഘ്നനും) രാജാവു്=ദശരഥൻ. മാതുലഭവനം=മാതുലന്റെ ഭവനം. മാതുലൻ=അമ്മാമൻ. കേകയരാജാവായ യുധാജിത്തു്. ഹൃദയകൌതുകം=മനസ്സിന സന്തോഷകരമായ വിചാരം. നിനച്ചിതു്=വിചാരിച്ചു.

ആ വിചാരങ്ങളെ താഴെ പറയുന്നു:—

(൪) മകനിലേറിയ കനിവു ലോകൎക്കു
പെരുതെന്നു പോലെയനുദിനം

യുവരാജാവാക്കുള്ള ഇവനേ നാമെന്നു
മനസി കല്പിച്ചു ഹരിനമ്മോ.

വ്യാ—മകൻ=പുത്രൻ (രാമൻ) കനിവു്=സ്നേഹം. ലോകർ=പ്രജകൾ. പെരുത്തു്=വർദ്ധിച്ചിരിക്കുന്നു. എന്നപോലെ=അതിനുതക്ക വണ്ണം. (അവരുടെ ഇഷ്ടംപോലെ എന്നു സാരം) യുവരാജാവു്=ഇളയരാജാവു്. ആക്കു=ആക്കണം. നാം ഇവനെ യുവരാജാവാക്കണം എന്നു്. മനസി=(സ. ന. സ. ഏ) മനസ്സിൽ. കല്പിക്കുക=നിശ്ചയിക്കുക.

ദശരഥൻ പ്രജകളുടെ ഇഷ്ടത്തെ അനുസരിച്ചു ശ്രീരാമനെ യുവരാജാവാക്കുവാൻ നിശ്ചയിച്ചു എന്നു താൽപര്യം.

(൭) ദശരഥാത്മജവരനഭിഷേക-
മുടനുണ്ടെന്നുപോലൊരു വാർത്താ
ദിശി ദിശി വീപ്സ്യകൾ പൊങ്ങി ലോകേ
ജയഘോഷങ്ങളും ഹരിനമ്മോ.

വ്യാ—ദശരഥാത്മജവരൻ=ദശരഥന്റെ പുത്രന്മാരിൽ ശ്രേഷ്ഠൻ(ശ്രീരാമൻ) അഭിഷേകം=തീർത്ഥജലം കലശങ്ങളിൽ നിറച്ചു മന്ത്രം ജപിച്ചു പൂജിച്ചു ശിരസ്സിലാടുക. (പട്ടം കെട്ടുക എന്നു സാരം) ഉടൻ=താമസിയാതെ. പോൽ=(ലോകോക്തിസൂചകമായ ഒരു നിപാതം) വാർത്താ=ജനശ്രുതി. ദിശി. ദിശി=(ശ. സ്ത്രീ. സ. ഏ) എല്ലാ ദിക്കുകളിലും. വീപ്സയിൽ ദ്വിരുക്തി. പുകൾ പൊങ്ങി=പരന്നു നിറഞ്ഞു. ലോകെ=(അ. പു. സ. ഏ) നാട്ടിൽ. ജയഘോഷങ്ങൾ='ജയിക്കട്ടെ; ജയിക്കട്ടെ' എന്നു ജനങ്ങൾ ആർത്തുവിളിക്കുന്ന ശബ്ദങ്ങൾ.

(൮) വസിഷ്ഠമാമുനി സവൃഷ്ടവമായി
വിശിഷ്ടകർമ്മങ്ങൾ തുടങ്ങുമ്പോൾ
അധിഷ്ഠാനമിട്ടു മുടക്കീ രാമന്റെ
കനിഷ്ഠമാതാവു ഹരിനമ്മോ.

വ്യാ—വസിഷ്ഠമാമുനി=വസിഷ്ഠമഹർഷി. സവൃഷ്ഠവമായി. സൌഷ്ഠവമായി=വെടിപ്പായി. വിശിഷ്ടകർമ്മങ്ങൾ=വിശിഷ്ടങ്ങൾ (=ഉത്തമങ്ങൾ) ആയ കർമ്മങ്ങൾ. ‘അഭിഷേകത്തിനുള്ള ബലി, ഹോമം, കലശപൂജ മുതലായ ക്രിയകൾ) അധിഷ്ഠാനം=അടിസ്ഥാനം. ചുവട്ടൂറ്റ്. കനിഷ്ഠമാതാവ്=ഇളയമ്മ (കൈകേയി)

രാമാഭിഷേകം മുടക്കുവാനായി കൈകേയി അധിഷ്ഠാനമിട്ടതു് എങ്ങനെയെന്നു താഴെ പറയുന്നു:—

(൬) “അഭിഷേകമെൻെറ മകനു ചെയ്യേണം
വിപിനേ രാമനെ അയക്കേണം
ഇവ പണ്ടു തന്ന വരമിന്നു രണ്ടും
തരിക കാന്ത! നീ” ഹരിനമോ.

വ്യാ—വിപിനേ=(അ. ന. സ. ഏ) കാട്ടിൽ. പണ്ടു ദേവാസുരത്തിൽ ഇന്ദ്രനു സഹായിയായിരുന്ന ദശരഥനു യുദ്ധമദ്ധ്യത്തിൽ നേരിട്ട ഒരു അപകടത്തിൽനിന്നു പ്രാണവല്ലഭയായ കൈകേയി അദ്ദേഹത്തെ രക്ഷിക്കയും, ആ സന്തോഷംകൊണ്ടു് അദ്ദേഹം അവൾ എപ്പോൾ ചോദിക്കുന്നുവോ അപ്പോൾ അവൾക്കിഷ്ടമുള്ള രണ്ടു കാര്യങ്ങൾ സാധിപ്പിച്ചേക്കാമെന്നു രണ്ടു വരങ്ങൾ കൊടുക്കുകയും മാത്രമേ ചെയ്തിട്ടുള്ളൂ. എന്നാൽ അതിൽ ഒന്നു തൻെറ പുത്രനായ ഭരതനെ അഭിഷേകം ചെയ്യണം എന്നും, മററതു രാമനെ പതിനാലു സംവത്സരം വനവാസം ചെയ്യിക്കണം എന്നും ഉള്ള വിധത്തിൽ അപേക്ഷിക്കണം എന്നാക്കിയതു മന്ഥരയുടെ ദുരുപദേശത്താലാണെന്നു രാമായണത്തിൽനിന്നു സിദ്ധമാകുന്നു.

(൭) അസുരശസ്ത്രങ്ങളുടലിലേററന്നും
പരമിത്രയില്ലാ പരിതാപം
രമണീവാഗസ്ത്രമുടലിലേററപ്പോൾ
ഭുവി വീണു മോഹിച്ചരിനമോ,

വ്യാ—അസുരശസ്ത്രങ്ങൾ=അസുരന്മാരുടെ ആയുധങ്ങൾ. പരം=അധികം. പരിതാപം=സങ്കടം (വേദനാ) രമണീവാഗസ്ത്രം=പ്രിയയുടെ വാക്കാകുന്ന ആയുധം. ഭുവി=(ഊ. സ്ത്രീ. സ. ഏ) ഭൂമിയിൽ. മോഹിക്കുക=തന്റേടമില്ലാതെയാവുക. രൂപകാലങ്കാരം.

(൯) കൊടുംക്രൂരേ പാപേ! മമ കൈകേയി! നിൻ
കൊടുവചനത്താലുടനേ ഞാൻ
യമപുരി പൂകീട്ടിരിക്കുമെന്നതു-
മറിക ദൈതേ! നീ" ഹരിനമ്മോ.

വ്യാ—കൊടുംക്രൂരേ!=മഹാദുഷ്ടേ! പാപേ!=(ആ. സ്ത്രീ. സം. ഏ) പരോപദ്രവം ചെയ്യുന്നവളേ! മമ=എന്റെ. കൊടുവചനം=ക്രൂരമായ വാക്ക്. യമപുരി=അന്തകന്റെ രാജധാനി. ദൈതേ=(ദയിതേ! എന്ന സംസ്കൃതപദത്തിന്റെ തൽഭവരൂപം) വല്ലഭേ!

(൧൦) വിരവിലിങ്ങനെ കലുഷതാ പൂണ്ടു
പരമത്താതന്റെ വചനത്താൽ
പരമാനന്ദിച്ചു പറഞ്ഞു ശ്രീരാമൻ
ചരണം കുമ്പിട്ടു ഹരിനമ്മോ.

വ്യാ—കലുഷതാ=വ്യസനപാരവശ്യം. പരം=അധികം. താതൻ=അച്ഛൻ. പരമാനന്ദിക്കുക=വളരെസ്സന്തോഷിക്കുക. ചരണം=കാൽ. കുമ്പിടുക=വന്ദിക്കുക.

(൧൧) "ഭരതമൂർദ്ധാവിലവനീപാലന-
ഘനഭാരത്തെ വിന്യസിക്കയാൽ,
തിരുവുള്ളമെന്നിൽ പെരുത്തു താതനെ-
ന്നറിയുന്നേൻ ഞാനും" ഹരിനമ്മോ.

വ്യാ—ഭരതമൂർദ്ധാവിൽ=ഭരതന്റെ തലയിൽ. അവനീ......ഭാരത്തെ=രാജ്യപരിപാലനമാകുന്ന വലിയ ചുമടിനെ. വിന്യസിക്കുക

=സ്ഥാപിക്കുക. തിരുവുള്ളം=തിരുമനസ്സ്. (ദയ) പെരുത്തു്=വലിയതു്. അനുമാന്യ=(ലട്ട്. ആത്മനേപദം ഉത്തമപുരുഷൻ. ഏ) അനുമാനം ചെയ്യുന്നു. (ഊഹിക്കുന്നു)

ഇനി അടുത്തു താഴെ വരുന്ന ശ്ലോകം ദശരഥൻ ശ്രീരാമനോടു പറയുന്നതായിട്ടോ, ശ്രീരാമൻ ദശരഥനോടു പറയുന്നതായിട്ടോ വിചാരിക്കേണ്ടതെന്നു വളരെ സംശയമുണ്ടു്. എങ്കിലും സത്യഭംഗത്തിലുള്ള ഭയംകൊണ്ടും, പുത്രവിരഹത്തിലുള്ള ദുസ്സഹമായ ശോകം കൊണ്ടും ഇതികർത്തവ്യതാമൂഢനായ പിതാവിനെ സമാശ്വസിപ്പിപ്പാനായിക്കൊണ്ടു ധീരോദാത്തതകൊണ്ടും കർത്തവ്യബോധംകൊണ്ടും സ്ഥിരചിത്തനായ ശ്രീരാമൻ പറയുന്നതാണെന്നു വിചാരിപ്പാനാണു് ന്യായം എന്നു ഞാൻ വിചാരിക്കുന്നു.

(൧൨) സുഖദുഃഖങ്ങൾ വന്നനുഭവിക്കുമ്പോൾ
ഇളകാതേ ചിത്തമലരിങ്കൽ
പരചിൽക്കാതലേ ശ്ശരണമായിട്ടു
കരുതിക്കൊൾക നീ" ഹരിനമ്മോ.

വ്യാ=സുഖദുഃഖങ്ങൾ=സുഖവും ദുഃഖവും. ചിത്തമലർ=മനസ്സാകുന്ന പുഷ്പം. (മനസ്സ്) പരചിൽക്കാതൽ=കേവലജ്ഞാനസ്വതന്ത്രനായ ഈശ്വരൻ. ശരണം=ആശ്രയം. (അവലംബം)

കേവലം അസ്വതന്ത്രനായ മനുഷ്യനു സുഖദുഃഖങ്ങൾ വരുന്നതെല്ലാം ഈശ്വരേച്ഛയനുസരിച്ചാകുന്നു. അതു നീക്കുവാൻ മനുഷ്യനാൽ സാധിക്കുന്നതല്ലെന്നു സാരം.

(൧൩) വനവാസത്തോളം സുഖമില്ലൊന്നുമേ
നമുക്കെന്നു കല്പിച്ചുറച്ചുടൻ
വനിതാലക്ഷ്മണ സഹിതനായ് മെല്ലെ-
പ്പുറപ്പെട്ടു രാമൻ ഹരിനമ്മോ.

വ്യാ—കല്പിച്ചു്=നിശ്ചയിച്ചു്. വനിതാലക്ഷ്മണസഹിതൻ=(വനിത=സ്ത്രീ) സീതയോടും ലക്ഷ്മണനോടും കൂടിയവൻ.

രാമനോടുകൂടിസ്സീതാലക്ഷ്മണന്മാർ വനവാസത്തിന്നു പോയതു കൈകേയിയുടെ ആവശ്യപ്രകാരമല്ല. അവരുടെ ഭർത്തൃപ്രേമവും, സഹോദരസ്നേഹവും നിമിത്തം അവർ സ്വമനസ്സാലെ പുറപ്പെട്ടുപോയതാണ് എന്നു രാമായണത്തിൽ സ്പഷ്ടം.

ഇനിയത്തെ രണ്ടു ശ്ലോകങ്ങൾ, എല്ലാ വൃത്തങ്ങളുടേയും അവസാനത്തിൽ പതിവുപോലെയുള്ള കവിയുടെ പ്രാർത്ഥനയാകുന്നു.

(൰൪) മണിക്കിരീടവും, മകരകുണ്ഡലം,
വനമാലാ, പാദകമലവും,
മലർമാതു ചേരും തിരുമാറുമെന്റെ
മനസി തോന്നേണം ഹരിനമോ



വ്യാ—മണിക്കിരീടം=രത്നകിരീടം. മകരകുണ്ഡലം=മകരം എന്ന മത്സ്യത്തിന്റെ ആകൃതിയിലുള്ള കുണ്ഡലം. വനമാല="ആജാനലംബിനീമാലാ സർവ്വർത്തുകുസുമോജ്ജ്വലാ. മദ്ധ്യേ സ്ഥൂലകദംബാഢ്യാ ച വനമാലേതി കീർത്തിതാ" എന്ന പദ്യപ്രകാരം കാലിന്റെ മുട്ടോളം തൂങ്ങിക്കിടക്കുന്നതും, എല്ലാ ഋതുക്കളിലും ഉള്ള പൂക്കളെക്കൊണ്ടു കെട്ടിയുണ്ടാക്കുന്നതും, നടുവിൽ ഒരു വലിയ ഇലയോടുകൂടിയതുമായ മാലാ. പാദകമലം=താമരപ്പൂവുപോലെയുള്ള പാദം. മലർമാതു്=മലരിലെ മാതു്. (താമരപ്പൂവിലുണ്ടായ ശ്രീ=ലക്ഷ്മീദേവി) ചേരും=എപ്പോഴും വസിക്കുന്ന. തിരുമാറു്=വിശേഷമായ മാറിടം. മനസി=(സ. ന. സ. ഏ) മനസ്സിൽ.

(൰൫) മരതകക്കല്ലിൻ നിറമൊത്ത നിന്റെ
തിരുമേനി യെന്റെ മനക്കാമ്പിൽ
കരുതീടുമാറു വരമരുളേണം
കരുണാവാരിധേ! ഹരിനമോ.

വ്യാ—മരതകക്കല്ലു്=മരതകപ്പച്ച എന്ന രത്നം. തിരുമേനി=വിശേഷമായ ശരീരം (ആകൃതിയെന്നു സാരം) മനക്കാമ്പു്=മനസ്സു്.

(അന്തഃകരണമെന്നു സാരം) കരുതീട്ടമാറു്=മറിക്കലും വിട്ടുപോകാതെ സൂക്ഷിച്ചുവെക്കത്തക്കവണ്ണം. വരം=അനുഗ്രഹം. കരുണാവാരിധി=വളരെ കൃപയുള്ളവൻ. ഭക്തന്മാർ എന്തു പ്രാർത്ഥിച്ചാലും അതൊക്കെ കൊടുക്കുന്നവൻ എന്നു സാരം. "സമാസമം" വൃത്തം. "വിഷമത്തിൽ സമസമം. സമത്തിൽ സമസംഗുരു. എന്നുള്ളർദ്ധസമംവൃത്തം 'സമാസമസമാഹ്വയം'" എന്നു ലക്ഷണം. (വൃത്തമഞ്ജരി)

നാലാം വൃത്തം കഴിഞ്ഞു.

---

## അഞ്ചാം വൃത്തം.

---

(൧) കല്യാണരൂപീ വനത്തിന്നു പോവാൻ
വില്ലും ശരം കൈപ്പിടിച്ചോരു നേരം
മെല്ലെപ്പുറപ്പെട്ടു പിന്നാലെ സീതാ
കല്യാണിനീ ദേവി ശ്രീരാമരാമ.

വ്യാ—കല്യാണരൂപീ=മംഗളസ്വരൂപൻ. (വിശേഷണം 'രാമൻ' എന്നു വിശേഷ്യം പ്രകരണബലത്താൽ ഉണ്ടാക്കണം) കൈപ്പിടിക്കുക=കയ്യിൽ പിടിക്കുക. കല്യാണിനീ=മംഗളസ്വരൂപിണി.

(൨) മോദേന കൂടെപ്പുറപ്പെട്ട സീതാം
കോദണ്ഡധാരീ സമാലോക്യ രാമൻ
വൈദഗ്ദ്ധ്യശാലീ രമേശൻ പറഞ്ഞു
വൈദേഹിതന്നോടു ശ്രീരാമരാമ.

വ്യാ—മോദേന=(അ. പു. തൃ. ഏ) സന്തോഷത്തോടുകൂടി. സീതാം=(ആ. സ്ത്രീ. ദ്വി. ഏ) സീതയെ. കോദണ്ഡധാരീ=(ന. പു. പ്ര. ഏ) (വിശേഷണം) വില്ലെടുത്തവൻ. സമാലോക്യ=(ല്യബന്തം. അ

വൃന്ദം) കണ്ടിട്ട്. ഐശ്വര്യശാലീ=(ന. പു. പ്ര. ഏ) സാമർത്ഥ്യമുള്ളവൻ. രമേശൻ=രമയുടെ ഈശൻ. രമാ=മഹാലക്ഷ്മി. ഈശൻ=ഭർത്താവ്. ശ്രീരാമൻ മഹാവിഷ്ണുവിന്റേയും സീത ലക്ഷ്മീദേവിയുടേയും അവതാരമാണെന്നു പ്രസിദ്ധമാണല്ലോ. വൈദേഹി=വിദേഹരാജാവിന്റെ പുത്രി.

ഈ ശ്ലോകത്തിന്റെ അന്വയം അല്പം ദുർഘടമാണ്. 'കോദണ്ഡധാരിയായി ഐശ്വര്യശാലിയായി രമേശനായിരിക്കുന്ന രാമൻ, സന്തോഷത്തോടെ (തന്റെ) കൂടെ പുറപ്പെട്ട സീതയെ കണ്ടിട്ടു വൈദേഹിയോടു പറഞ്ഞു' എന്നാണ് അന്വയം. ഇതിൽ സീതയെ കണ്ടിട്ടു വൈദേഹി തന്നോടു പറഞ്ഞു. എന്നു കേൾക്കുമ്പോൾ സീതയും വൈദേഹിയും രണ്ടാളായിരിക്കുമോ എന്നൊരു ഭ്രമം തോന്നും. അതിനെ സ്സഹിക്കയല്ലാതെ ഗത്യന്തരമില്ല.

(൩) "കാന്താരവിന്ദായതാക്ഷീ! മനോജ്ഞേ!
കാന്താരവാസം നിനക്കാവതല്ലേ
ശാന്തേ! കുടുംബപ്രിയേ! താതപാദം
കാന്തേ! ഭജിച്ചീടു ശ്രീരാമരാമ."

വ്യാ—കാന്താരവിന്ദായതാക്ഷി=കാന്തം (മനോഹരം) ആയ അരവിന്ദം (താമരപ്പൂവ്) പോലെ ആയതങ്ങൾ (നീണ്ടവ) ആയ അക്ഷികൾ (കണ്ണുകൾ) ഓടുകൂടിയവൾ. മനോജ്ഞേ=(ആ. സ്ത്രീ. സം. ഏ) സുന്ദരി! കാന്താരവാസം=വനവാസം. ശാന്തേ. കുടുംബപ്രിയേ. കാന്തേ. മൂന്നും (ആ. സ്ത്രീ. സം.ഏ) ശാന്താ=മനസ്സിന് അടക്കമുള്ളവൾ. (ഭർത്തൃവിയോഗംകൊണ്ടുള്ള വികാരങ്ങളെ അടക്കുവാൻ ശക്തിയുള്ളവൾ) കുടുംബപ്രിയാ=കുടുംബത്തെ (ഗൃഹത്തിൽ താൻ ഉപചരിക്കേണ്ടവരായ അച്ഛൻ, അമ്മ, സഹോദരീസഹോദരാദികൾ) സ്നേഹിക്കുന്നവൾ. താതപാദം=(ന. പു. ദ്വി. ഏ) അച്ഛനെ. കാന്താ=പ്രിയാ. ഭജിക്കുക=സേവിക്കുക.

ഇവിടെ സീതയ്ക്കു കാന്താരവാസം അനുചിതവും, ഗൃഹവാസം ഉചിതവുമാണെന്നുള്ളതിലേക്കു വിശേഷണപദങ്ങളെല്ലാം സാഭിപ്രായങ്ങളായി പ്രയോഗിച്ചിരിക്കുന്നതിനാൽ 'പരികര'ലങ്കാരം. "അലങ്കാരഃ പരികരഃ സാഭിപ്രായേ വിശേഷണേ" എന്നു ലക്ഷണം.

(൪) "വൈദേഹി! പോരേണ്ട, പോരേണ്ട, ബാലേ!
പൈദാഹശാന്തിക്കുപായങ്ങളില്ലേ
ഹേദേവി! കല്ലുണ്ടു മുള്ളുണ്ടു കാട്ടിൽ
പാദവ്യഥക്കുണ്ടു ശ്രീരാമ രാമ."

വ്യാ—വൈദേഹി=(ഇ. സ്ത്രീ. സം. ഏ) ഹേ വിദേഹരാജപുത്രി! ബാലേ=(ആ. സ്ത്രീ. സം. ഏ) ചെറുപ്പക്കാരത്തി. പൈദാഹശാന്തി=വിശപ്പും ദാഹവും ശമിപ്പിക്കുക. ഉപായങ്ങൾ=സാധനങ്ങൾ. ഹേദേവി=(ഇ. സ്ത്രീ. സം. ഏ) ഹേ രാജ്ഞി. പാദവ്യഥ=കാലുകൾക്കു വേദന. ഇതിലും അലങ്കാരം 'പരികരം' തന്നെ.

(൫) "വ്യാളങ്ങൾ സാലാവൃകദ്വീപിവൃന്ദം
വ്യാളീതരക്ഷുക്കൾ കാട്ടാനയുണ്ട്
കാളുന്ന തീയുണ്ടു പോരേണ്ട ബാലേ!
നീലാരവിന്ദാക്ഷി! ശ്രീരാമരാമ".

വ്യാ—വ്യാളങ്ങൾ=സർപ്പങ്ങൾ. സാലാവൃകദ്വീപിവൃന്ദം=ചെന്നായ്ക്കളുടേയും പുലികളുടേയും കൂട്ടം. വ്യാളീതരക്ഷുക്കൾ=വ്യാളികളും തരക്ഷുക്കളും വ്യാളികൾ=പെൺസിംഹങ്ങൾ. തരക്ഷുക്കൾ=ഹിംസിക്കുന്ന ജന്തുക്കൾ. കാളുന്ന=കത്തി ജ്വലിക്കുന്ന. നീലാരവിന്ദാക്ഷി=കരിംകൂവളപ്പൂവ്വ് പോലെയുള്ള കണ്ണോടുകൂടിയവൾ.

(൬) "എന്നാര്യപുത്രൻ വനത്തിന്നു പോയാൽ
പിന്നെപ്പുരീവാസമെന്തിന്നു വേണ്ടി
നിന്നോടുകൂടീട്ടു പോരുന്നു ഞാനും"
എന്നാൾ മനോജ്ഞാംഗി ശ്രീരാമരാമ.

വ്യാ—എന്നാര്യപുത്രൻ=എന്റെ ഭർത്താവ്. പുരീവാസം=പട്ടണത്തിൽ വാസം. എന്നാൾ=എന്നു പറഞ്ഞു. മനോജ്ഞാംഗി=സുന്ദരി. (സീത)

(ർ) സൌഭ്രാത്രമുൾക്കൊണ്ടു പോവാൻ മുതിക്കും
സൌമിത്രി കൈക്കൂപ്പി നിന്നോരുനേരം
സൌമിത്രിമാതാവു ചൊന്നാളിവണ്ണം
സൌമിത്രിതന്നോടു ശ്രീരാമരാമ.

വ്യാ—സൌഭ്രാത്രം=സഹോദരസ്നേഹം. ഉൾക്കൊണ്ടു=വിചാരിച്ച്. മുതിക്കുക=സന്നദ്ധനാവുക. സൌമിത്രി=സുമിത്രയുടെ പുത്രൻ. (ലക്ഷ്മണൻ) സൌമിത്രിമാതാവു=സുമിത്രാ.

(വ്വ) "അച്ഛൻ നിനക്കിന്നു ശ്രീരാമചന്ദ്രൻ
അച്ചോ വരാ സീത മാതാവുതാൻ കേൾ
ഇച്ഛിച്ച കാന്താരമിന്നിങ്ങയോദ്ധ്യാം
കല്പിച്ചു പൊയ്ക്കൊൾക" ശ്രീരാമരാമ.

വ്യാ—അച്ചോ=(സന്തോഷാധിക്യത്തെ കാണിക്കുന്ന ഒരു നിപാതം) വരാ=ശ്രേഷ്ഠാ (ഉത്തമാ) അച്ഛൻ, അമ്മ, ഗൃഹം ഇവയിൽ നിന്നു സിദ്ധിക്കുന്ന രക്ഷയും സുഖവുമെല്ലാം ജ്യേഷ്ഠൻ, ജ്യേഷ്ഠത്തി, വനപ്രദേശം ഇവയിൽനിന്നു നിനക്കു സിദ്ധിക്കുമെന്നു മനസ്സിൽ നല്ലവണ്ണം ഉറച്ചുകൊണ്ടു പൊയ്ക്കൊൾക എന്നാണ് ആ ഉത്തമമാതാവു പറഞ്ഞതിന്റെ സാരം. പുത്രവിരഹദുഃഖത്തെപ്പററിയും മററും ആ വീരമാതാവിന്റെ മനസ്സിൽ യാതൊരു വിചാരവും വികാരവും ഉണ്ടായതേയില്ല.

"രാമം ദശരഥം വിദ്ധി മാം വിദ്ധി ജനകാത്മജാം.
അയോദ്ധ്യാമടവീം വിദ്ധി ഗച്ഛ താത യഥാസുഖം."

എന്ന പ്രസിദ്ധമായ രാമായണത്തിലെ ശ്ലോകത്തിന്റെ ഒരു പരിഭാഷയാണ് ഈ ശ്ലോകം.

(ൻ) ഗാഢം വളർന്നോരു ദുഃഖേന ലോകർ
ചാടിച്ചു കണ്ണീരു മാബാലവൃദ്ധം

ചാടിപ്പുറപ്പെട്ടു തീരേ സരയ്വാഃ
കൂടിത്തട്ടത്തങ്ങു ശ്രീരാമരാമ.

വ്യാ-ഗാഢം=(ക്രി. വി) അധികം. ദുഃഖേന=(അ. ന. തൃ. ഏ) ദുഃഖംകൊണ്ടു്. ആബാലവൃദ്ധം=(അവ്യ) ബാലന്മാർ മുതൽ വൃദ്ധന്മാർ വരെയുള്ളവരെല്ലാം (അവ്യയീഭാവസമാസം) തീരേ=(അ. ന. സ. ഏ) തീരത്തിൽ (വാക്കത്തു്) സരയ്വാഃ=(ഊ. സ്ത്രീ ഷ. ഏ) സരയു എന്ന നദിയുടെ തീരത്തിൽ (തട്ടത്തുകൂടി എന്നു് അന്വയം) അങ്ങനെ വന്നുകൂടിയ ജനങ്ങളുടെ വിലാപപ്രകാരത്തെ താഴെ മൂന്നു ശ്ലോകങ്ങളെക്കൊണ്ടു പറയുന്നു:-

(൧൦) "നാരീശിരോമാലകൈകേയിചിത്തം
പാരിൽത്തകം കാരിരുമ്പിന്നു തുല്യം
രാമാനനം കാൺകിലോവക്കു് ചിത്തം
ശൈഥില്യമാകാത്തു ശ്രീരാമരാമ".



വ്യാ—നാരീശിരോമാലകൈകേയിചിത്തം=സുന്ദരിയായ കൈകേയിയുടെ മനസ്സ്. പാരിൽ=ലോകത്തിൽ. തകം=തകർന്നതായ (കഠിനമായ) പാരിൽത്തകം=ലോകത്തിലുള്ള. എന്നും പറയാം. കാരിരുമ്പു്=കറുത്ത ഇരുമ്പു്. (കാരിരുമ്പിൻ കാഠിന്യമേറുമെന്നു പ്രസിദ്ധം) രാമാനനം=രാമന്റെ മുഖം. ചിത്തം=മനസ്സ്. ശൈഥില്യം=അഴിവു്. (സ്നേഹംകൊണ്ടു മനസ്സിനു് അഴിവും, അലിവും ഉണ്ടാകുന്നതു പ്രസിദ്ധമാണല്ലോ) രാമന്റെ മുഖം കണ്ടാൽ അന്യന്മാരുടെ മനസ്സുപോലും അലിഞ്ഞുപോകുന്നു. അങ്ങനെയിരിക്കെ എളയമ്മയായ കൈകേയിയുടെ മനസ്സിനു് ആ രാമനെ കാട്ടിലേക്കയപ്പാൻ തോന്നിയതുകൊണ്ടു് അതു കാരിരുമ്പിൻ തുല്യം തന്നെ എന്നു സമർത്ഥിതമായിരിക്കുന്നു.

(൧൧) "കുനീഗിരം കേട്ടു കൈകേയിമാതാ
മാനിച്ചു ചൊല്ലുന്ന വാചാ മഹാത്മാ

ദീനതപമുൾക്കൊണ്ടു താതാജ്ഞയെ രാമൻ
മാനിക്ക വേണ്ടീല ശ്രീരാമ രാമ.”

വ്യാ— കൂനീഗിരം=(രേഫാന്തം സ്ത്രീ. ദ്വി. ഏ.) കൂനിയുടെ. (മന്ഥര കൂനിയാണെന്നു രാമായണത്തിൽ പറയുന്നു) ഗീരിനെ (വാക്കിനെ). കൈകേയിമാതാ=മാതാവായ കൈകേയി. എളയമ്മയും മാതാവിനെപ്പോലെയാണല്ലോ. മാനിച്ച്=അഭിമാനം (ഗർവ്വ്) നടിച്ച്. വാചാ=(ച. സ്ത്രീ. ത്രി. ഏ.) വാക്കുഹേതുവായിട്ട്. മഹാത്മാ=(ന. പു. പ്ര. ഏ.) (രാമന്റെ വിശേഷണം). ദീനതപം=പരവശത. താതാജ്ഞ=അച്ഛന്റെ കല്പന. മാനിക്കവേണ്ടീല=വകവയ്ക്കേണ്ടതില്ല. “മഹാ ദുർഗ്ഗയായ ഒരു ദാസിയുടെ ഏഷണിവാക്കു കേട്ടു ഗർവ്വിച്ചു പുറപ്പെട്ട കൈകേയിയുടെ നിർബ്ബന്ധവാക്കിൻപ്രകാരം സ്ത്രീജിതനും, വൃദ്ധനും ആയ ദശരഥമഹാരാജാവു കല്പിച്ച കല്പനയെ മഹാത്മാവായ രാമൻ, അച്ഛന്റെ കല്പനയാണെന്നു വിചാരിച്ചു ബഹുമാനിക്കേണ്ടതില്ല” എന്നായിരുന്നു അവിടെ കൂടിയിരുന്നവരിൽ ചിലരുടെ അഭിപ്രായം.

(൪ .) “കാണിക്ഷണം നിന്നെ വേർവിട്ടിരുന്നാൽ
ദീനതപമുൾക്കൊണ്ടു ദുഃഖിക്കുമസ്മാൻ
കാണാതെ വേർവിട്ടു നീ പോകിലിപ്പോൾ
പ്രാണങ്ങൾ പോകുന്നു ശ്രീരാമരാമ.”

വ്യാ— കാണിക്ഷണം=അല്പസമയം. അസ്മാൻ=(അസ്മച്ഛബ്ദം. ദ്വി. ബ.) ഞങ്ങളെ. പ്രാണങ്ങൾ=ജീവൻ. ഇത് സംസ്കൃതഭാഷാനിയമപ്രകാരമുള്ള ബഹുവചനപ്രയോഗമാണ്. “പുംസി ഭൂമ്ന്യസവഃ പ്രാണാശ്ചൈവം” എന്ന അഭിധാനപ്രകാരം പ്രാണശബ്ദം പുല്ലിംഗവും നിത്യബഹുവചനവുമാണ്. രാമൻ ഞങ്ങളെ വിട്ടുപോകുന്നതു പ്രാണൻ പോകുന്നതുപോലെയാണെന്നു സാരം.

൪൰) പാരിച്ച കണ്ണീരൊലിപ്പിച്ചു തത്തേൻ
ചാരത്തു വന്നങ്ങു നിൽക്കുന്ന നേരം

ചാരുസ്മിതം തൂകി വന്ദിച്ചുപോയി
ശ്രീരാമചന്ദ്രോപി ശ്രീരാമരാമ.

വ്യാ— പാരിച്ച=അധികമായ. ചാരുസ്മിതം=ഭംഗിയുള്ള പുഞ്ചിരി. ശ്രീരാമചന്ദ്രോപി= ശ്രീരാമചന്ദ്രഃ. (അ. പു. പ്ര. ഏ.) അപി=(അവ്യ) ശ്രീരാമചന്ദ്രനും. പോയി. എന്ന ക്രിയയോടു ചേർത്തന്വയിക്കണം.

ഫര്. "ഇന്നെത്രദൂരം നടക്കേണമാര്യ"!
എന്നങ്ങു ഭൂയോപി ഭൂയോപിചൊല്ലും
വാമാക്ഷി സീതാ ജനിപ്പിച്ചു കണ്ണീർ
പ്രാഥമ്യമായന്നു ശ്രീരാമ രാമ.



വ്യാ— ആര്യ!=(ആ. പു. സം. ഏ.) ആര്യപുത്ര!=ഭർത്താവേ! ഭൂയോപി=ഭൂയഃ. അപി=(രണ്ടും അവ്യയം)പിന്നെയും പിന്നെയും. വാമാക്ഷി=വാമം(മനോഹരം) ആയ അക്ഷിയോടുകൂടിയവൾ (സുന്ദരി). പ്രാഥമ്യം=പ്രഥമം (ആദ്യം) എന്ന അവസ്ഥ. ധീരോദാത്തനായ രാമനു ദുഃഖാദിവികാരങ്ങളിൽ മററുള്ളവരെപ്പോലെ കണ്ണുനീരൊഴിപ്പിക്കുക മുതലായ ചാപല്യങ്ങളുണ്ടാവാത്തതിനാൽ ഇതിനുമുമ്പിൽ അതുണ്ടായിട്ടില്ല. ജനനാൽ പ്രഭൃതി ഇന്നേവരെ അതിമനോഹരമായ രാജധാനിയിൽ കണ്ണാടിപോലെ മിനുക്കിയിട്ടും, പട്ടു, പരവധാനി മുതലായവ വിരിച്ചിട്ടും ഉള്ള അന്തഃപുരത്തിൽ അല്പദൂരം മന്ദംമന്ദം സഞ്ചരിക്കുക മാത്രം ശീലിച്ചിട്ടുള്ള ബാലയായ സീത, യാത്ര പുറപ്പെട്ടു അല്പം നടന്നപ്പോഴേയ്ക്കു "ഇന്നെത്ര ദൂരം നടക്കണം" എന്നു പല പ്രാവശ്യം ചോദിച്ചുകഴിഞ്ഞു. ഇപ്പോൾ രാജധാനിയുടെ മുററത്തു മാത്രമേ ആയിട്ടുള്ളു. ഈ സ്ഥിതിക്കു, ഇനി പതിന്നാലു സംവത്സരം, 'ശർക്കരാകണ്ടകനിമ്നോന്നതയുത'ങ്ങളായി ദുർഘടങ്ങളായ ദുർഗ്ഗമാരണ്യങ്ങളിൽ ഈ സ്സാധ്വിയെ എങ്ങനെ കൊണ്ടു നടക്കേണ്ടു എന്നു വിചാരിച്ചു 'പരദുഃഖം നിമിത്തം ദുഃഖിത'നായ ആ മഹാപുരുഷനെ ആദ്യമായി കണ്ണീരിന്റെ രസം അനുഭവിപ്പി

പ്പാൻ സന്ദർഭം കണ്ടുപിടിച്ചതിൽ രസികനായ കവിയുടെ രസജ്ഞതാവൈശിഷ്ട്യം സ്പഷ്ടമായിരിക്കുന്നു. എന്നാൽ ഇതു താഴെ എഴുതുന്ന മഹാനാടകശ്ലോകത്തിന്റെ ഒരു പരിഭാഷയാണ്.

"സദ്യഃ പുരീപരിസരേഷു ശിരീഷമൃദ്വീ
സീതാ ജവാത് ത്രിചതുരാണി പദാനി ഗത്വാ
ഗന്തവ്യമദ്യ കിയദിത്യസകൃദ്ബ്രുവന്തീ
രാമാശ്രുണഃ കൃതവതീ പ്രഥമാവതാരം."

൫൩. രാമാംഘ്രിതട്ടുന്ന പാഷാണവും പോയ്
സ്ത്രീരൂപമാർന്നു വെന്നോർത്തു തന്നെ
സീതാ ന സസ്മാര പാദവ്യഥാം താം
സഞ്ചാരഖിന്നാപി ശ്രീരാമരാമ.



വ്യാ— രാമാംഘ്രി=രാമന്റെ കാൽ. പാഷാണം=പാറ. സ്ത്രീരൂപം=സ്ത്രീയുടെ രൂപം. കല്ലായി കിടന്നിരുന്ന അഹല്യ ശ്രീരാമന്റെ പാദസ്പർശമേറ്റപ്പോൾ മുമ്പിലത്തെപ്പോലെ സാക്ഷാൽ അഹല്യയുടെ രൂപം ധരിച്ചുവെന്നുള്ള കഥ ഇവിടെ ഓർക്കേണ്ടതാകുന്നു. സീതാ=(ആ. സ്ത്രീ. പ്ര. ഏ). ന=(അവ്യ). സസ്മാര=(ലിട്ട്. പരസ്മൈപദം. പ്ര. പു. ഏ). ന. സസ്മാര=സ്മരിച്ചില്ല (ഓർത്തില്ല.) പാദവ്യഥാം=(ആ. സ്ത്രീ. ദ്വി. ഏ.) കാലുകളുടെ വേദനയെ. താം=(തച്ഛബ്ദം. സ്ത്രീ. ദ്വി. ഏ.) പാദവ്യഥാം എന്നതിന്റെ വിശേഷണം. സഞ്ചാരഖിന്നാ=(ആ. സ്ത്രീ. പ്ര. ഏ.) സീതാ എന്നതിന്റെ വിശേഷണം.) നടന്നു ക്ഷീണിച്ചവൾ. അപി=(അവ്യ). എങ്കിലും. (സീതാ. സഞ്ചാരഖിന്നാ. അപി. താം. പാദവ്യഥാം. ന. സസ്മാര. എന്ന് അന്വയം) സീത വഴി നടന്നു ക്ഷീണിച്ചവൾ ആയിരുന്നിട്ടും ആ കാൽനൊമ്പരത്തെ ഓർത്തില്ല. തന്റെ പ്രിയവല്ലഭന്റെ പാദസ്പർശം ഏററ പാറക്കല്ലുകൂടി സ്ത്രീരൂപം ധരിച്ചുവെന്നുള്ള തന്മാഹാത്മ്യത്തെ സ്മരിച്ചുകൊണ്ട് അദ്ദേഹത്തെ അനുഗമിക്കുന്ന സഹധർമ്മചാരിണിയായ ആ സതീരത്നം, തന്റെ പാദവ്യഥയെ ഓർത്തതേയില്ല എന്നു താല്പര്യം.

(൱൩) സംഗം മുഴക്കം ഗുഹനോടു സഖ്യം
ഭംഗ്യാ കഴിച്ചിംഗുദീശാഖിമൂലേ
മംഗല്യമായ്ത്തീർത്ത പർണ്ണാലയത്തിൽ
കല്യാണമായ് പുക്ക ശ്രീരാമരാമ.

വ്യാ— സംഗം=സംസ്തവം. ഗുഹൻ=ഗുഹനെന്നു പേരായ നിഷാദരാജാവു്. സഖ്യം=വേഴ്ച. ഭംഗ്യാ=(ഇ. സ്ത്രീ. തൃ. ഏ.) ഭംഗിയായി (നല്ലവണ്ണം). ഇംഗുദീശാഖിമൂലേ=(അ. ന. സ. ഏ.) 'ഓടകം' എന്ന മരത്തിന്റെ ചുവട്ടിൽ. ഇംഗുദി താപസന്മാൎക്കു വളരെ ഇഷ്ടമായിട്ടുള്ള ഒന്നാണു്, താപസന്മാർ ഇതിന്റെ എണ്ണയെടുത്തു തലയിൽ തേയ്ക്കുകയും, വിളക്കു കത്തിക്കുകയും ചെയ്യും. 'ഇംഗുദീതാപസതരുഃ' എന്നു അമരകോശത്തിൽ ഇതിന്റെ പൎയ്യായങ്ങളിൽ പറയുന്നതിനു പുറമെ 'പ്രസ്നിഗ്ദ്ധാഃ ക്വചിദിംഗുദീഫലഭിദഃ സൂച്യന്ത ഏവോപലാഃ' എന്നു ശാകുന്തളത്തിലും, 'താ ഇംഗുദീസ്നേഹകൃതപ്രദീപമാസ്തീർണ്ണമേധ്യാജിനതല്പമന്തഃ തസ്യൈ സപൎയ്യാനുപദം ദിനാന്തേ നിവാസഹേതോരുടജം വിതേനുഃ" എന്നു രഘുവംശത്തിലും പറയുന്നു. ഇതു് ഈ ദിക്കിൽ ഒരു വള്ളിയായിട്ടാണു് കാണപ്പെടുന്നതു്. മംഗല്യം=ശോഭനം. പർണ്ണാലയം=പർണ്ണശാല. (പർണ്ണം=ഇലകൾ. ആലയം=ഗൃഹം). കല്യാണമായി=ശുഭമായിട്ടു്. 'ഇംഗുദീപാദപഃ സോയം ശൃംഗവേരപുരേ പുരാ. നിഷാദപതിനാ യത്ര സ്നിഗ്ധേനാസീൽ സമാഗമഃ' എന്നു് 'ഉത്തരരാമചരിത'ത്തിലുമുണ്ടു്.

(൱൪) അംഗാരനേത്രനെടുത്തണച്ചൂടും
ശൃംഗാരമാലാം മഹാശോഭിരാമൻ
ഭംഗ്യാജടാബന്ധനത്തെ ധരിച്ചു
ഗംഗാം കടന്നു ഹരേ! രാമരാമ.

വ്യാ— അംഗാരനേത്രൻ=അംഗാരം (തീക്കനൽ) നേത്രത്തിൽ (കണ്ണിൽ) ഉള്ളവൻ (ശിവൻ). ചൂടും=തലയിലണിയുന്ന. ശൃംഗാരമാലാം=(ആ. സ്ത്രീ. ദ്വി. ഏ.) ഭംഗിയുള്ള മാലയായ. (ഗംഗാം എന്നതിന്റെ വിശേഷണം) മഹാതേജസ്വീ-വലുതായ ശോഭയോടുകൂടിയവൻ. ഭംഗ്യാ=ഭംഗിയായിട്ട്. ജടാബന്ധനം=ജടകെട്ട്. അവിടെവച്ചാണ് രാമലക്ഷ്മണന്മാർ പേരാലിന്റെ പാൽ പുരട്ടി ജടാബന്ധനം ചെയ്യുന്ന് എന്നു രാമായണത്തിൽ പറയുന്നു. 'വടക്ഷീരം സമാനായ്യ ജടാമകുടമാദരാൽ ബബന്ധ ലക്ഷ്മണേനാഥ സഹിതോ രഘുനന്ദനഃ' എന്ന് അദ്ധ്യാത്മരാമായണം. ഗംഗാം=(ആ. സ്ത്രീ ദ്വി. ഏ.) ഗംഗയെ. മഹാതേജസ്വിയായ രാമൻ ഭംഗിയിൽ ജടാബന്ധനത്തെ ധരിച്ച് അംഗാരനേത്രൻ എടുത്തു ചൂടുന്ന ശൃംഗാരമാലയായ ഗംഗയെ കടന്നു എന്ന് അന്വയക്രമം. ശൃംഗാരരസികന്മാരായ യുവാക്കന്മാർ മുല്ലപ്പൂ മുതലായതുകൊണ്ടുള്ള മാല ധരിക്കുന്നതുപോലെ ഗംഗയെ ശിരസ്സിൽ ധരിക്കുന്നതുകൊണ്ട്, അംഗാരനേത്രത്വം മുതലായ ഉഗ്രവേഷങ്ങളുണ്ടെങ്കിലും, ശിവനിൽ ശൃംഗാരിയായ ഒരു കാമുകന്റെ അവസ്ഥയും, സാക്ഷാൽ ശിവൻ ഒരു ശൃംഗാരമാലയായിട്ടു ശിരസ്സിൽ ചൂടുന്നതാണെന്നു പറയുന്നതുകൊണ്ട്, ഗംഗയിൽ പാവനത്വാദിഗുണങ്ങളും, വിശേഷണസാമർത്ഥ്യത്താൽ സിദ്ധമായിരിക്കുന്നു. 'ജടാവല്ക്കലത്തെ' എന്ന അച്ചടിപ്പുസ്തകപാഠത്തെക്കാൾ 'ജടാബന്ധനത്തെ' എന്ന പ്രാചീനഗ്രന്ഥപാഠത്തിന് ഔചിത്യം കൂടുമെന്നു തോന്നിയതിനാലാണ് ആ പാഠത്തെ എടുത്തത്. വല്കലധാരണം അയോദ്ധ്യയിൽനിന്നുതന്നെ കഴിഞ്ഞിരിക്കുന്നു.

(ഹവ്യ) മിത്രപ്രഭാവൻ, ഭരദ്വാജവാചാ
ചിത്രാചലേ പർണ്ണശാലാകടീരേ
മിത്രഭേയത്തെസ്സുഖിപ്പിച്ചിരുന്നു
*ഭദ്രായ ഹാ ചാരു ശ്രീരാമരാമ.

---

* (ഭദ്രായയാ) പാഠാന്തരം.

വ്യാ— മിത്രപ്രഭാവൻ=സൂര്യനെപ്പോലെയുള്ള തേജസ്സോടുകൂടിയവൻ. ഭരദ്വാജവാചാ=(പ. സ്ത്രീ. തൃ. ഏ.) ഭരദ്വാജമഹർഷിയുടെ വാക്കിൻപ്രകാരം. ചിത്രാചലേ=(അ. പു. സ. ഏ.) ചിത്രകൂടം എന്ന പർവ്വതത്തിൽ. പർണ്ണശാലാകുടീരേ=(അ. പു. സ. ഏ.) ഇലകൊണ്ടുണ്ടാക്കിയ വാസസ്ഥലത്തിൽ. മിത്രദ്വയത്തെ=സീതാലക്ഷ്മണന്മാരായ ബന്ധുക്കൾ രണ്ടുപേരേയും. 'മിത്രത്രയത്തെ' എന്നാണ് അച്ചടിപ്പുസ്തകങ്ങളിലെ പാഠം. അപ്പോൾ രാമനെക്കൂടാതെ മൂന്നാളെ കാണുന്നില്ല. രാമനെക്കൂടി ചേർക്കുന്നതായാൽ 'സുഖിപ്പിച്ചിരുന്നു' എന്ന ക്രിയയുടെ കർത്താവാരാണ് എന്നു പറവാൻ തരമില്ല. അതിനാൽ ആ പാഠത്തെ സ്വീകരിച്ചില്ല. ഭദ്രായ=(അ. ന. ച. ഏ.) ശുഭത്തിനായിക്കൊണ്ട്. ഹാ!=(വിസ്മയ-സന്തോഷസൂചകനിപാതം.) ചാരു=(ക്രി. വി. അവ്യ) നല്ലവണ്ണം.

ഇവിടെ അല്പം പറയേണ്ടതുണ്ട്. യമുനാനദിയുടെ വടക്കേക്കരയിലാണ ഭരദ്വാജാശ്രമം. രാമാദികൾ ഭരദ്വാജമഹർഷിയോടുകൂടി അവിടെ ഒരു രാത്രി താമസിച്ചു പിറേറന്നാൾ കാലത്തു യമുന കടന്നു ആ മഹർഷി പറഞ്ഞുകൊടുത്ത വഴിയെ പോയി വാല്മീകിയുടെ ആശ്രമത്തിൽ ചെന്ന് അദ്ദേഹത്തോടുകൂടിസ്സല്ലാപം ചെയ്തു സൽക്കാരവും സ്വീകരിച്ച് അവിടന്നു പോയിട്ടാണ ചിത്രകൂടപർവ്വതത്തിൽ പർണ്ണശാല കെട്ടി അവിടെ താമസിച്ചതു്, എന്നു രാമായണത്തിൽ പറയുന്നു. ഈ ഗ്രന്ഥത്തിൽ വാല്മീകിസന്ദർശനാദികഥകളെപ്പററി യാതൊന്നും പറയുന്നമില്ല. എന്നാൽ വാല്മീകിരാമായണത്തിൽ ഈ ഭാഗം ഒന്നൊന്നര ശ്ലോകംകൊണ്ടു സംഗ്രഹിച്ചിട്ടേയുള്ളു, എങ്കിലും അദ്ധ്യാത്മരാമായണത്തിൽ അമ്പതിലധികം ശ്ലോകങ്ങളെക്കൊണ്ടു വിസ്തരിച്ചിട്ടുണ്ട്.

(ഫൻ) ശ്രീരാമചന്ദ്രേ ഗതേ ചിത്രകൂടം
വാരാന്ന സൌമിത്രിസീതാസമേതേ
പാരിച്ച ദുഃഖം മനക്കാമ്പിലപ്പോൾ
ശ്രീരാമതാതന്നു ശ്രീരാമരാമ.

വ്യാ— ശ്രീരാമചന്ദ്രേ ഗതേ സൌമിത്രിസീതാസമേതേ. ന—ം, (അ. പു. സ. ഏ.) ചിത്രകൂടം. (അ. പു. ദ്വി. ഏ.) സൌമിത്രി സീതാസമേതേ—ശ്രീരാമചന്ദ്രേ-ചിത്രകൂടം-ഗതേ = സൌമിത്രിസീതാസമേതനായ ശ്രീരാമചന്ദ്രൻ ചിത്രകൂടത്തെ ഗതനായ സമയത്തിൽ എന്നു വാക്യയോജന. വാര്‍=നന്മ. ആന്ന=ഉള്ള (രാമചന്ദ്രന്റെ വിശേഷണം). സൌമിത്രിസീതാസമേതൻ=സൌമിത്രി(ലക്ഷ്മണൻ)യോടും സീതയോടുംകൂടിയവൻ. പാരിച്ചു=വൎദ്ധിച്ചു. ശ്രീരാമതാതൻ=ദശരഥൻ. അപ്പോഴേക്കു രാമനെപ്പിരിഞ്ഞിട്ടു രണ്ടുമൂന്നു ദിവസം കഴിഞ്ഞുവല്ലോ. സുമന്ത്രർ മടങ്ങിച്ചെന്നു വിവരം രാജാവിനെ അറിയിച്ചുവെന്നുള്ള സംഗതിയും മാറും ഊഹ്യമാണല്ലോ.

(൨൦) പുത്രാൎത്തി കൈക്കൊണ്ടു ദുഃഖിച്ചു താതൻ
സ്വൎഗ്ഗത്തിലുൾപ്പുക്കുവെന്നുള്ള വൃത്തം
ശുശ്രാവ രാമാനുജൻ മാതൃഗേഹേ
ശത്രുഘ്നനാമാപി ശ്രീരാമരാമ.

വ്യാ—പുത്രാൎത്തി=പുത്രവിരഹംകൊണ്ടുള്ള സങ്കടം. വൃത്തം=വൎത്തമാനം. ശുശ്രാവ=(ലിട്ട്. പ. പ്ര. പു. ഏ.) കേട്ടു. രാമാനുജൻ=ഭരതൻ. മാതൃഗേഹേ=(അ. ന. സ. ഏ.) അമ്മയുടെ ഗൃഹത്തിൽ കേകയരാജധാനിയിൽ. ഭരതശത്രുഘ്നന്മാർ കേകയരാജ്യത്തേക്കു പോയിരിക്കയാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ശത്രുഘ്നനാമാ അപി=ശത്രുഘ്നനും. ശുശ്രാവ എന്ന ക്രിയയോടു ചേൎത്തന്വയിക്കണം. ദശരഥന്റെ സ്വൎഗ്ഗാരോഹണം ദൂതമുഖേന അറിഞ്ഞുവെന്നു താല്പൎയ്യം.

(൨൧) ശത്രുഘ്നസംയുക്തനായുഗ്രധന്വാ
വ്യഗ്രിച്ചയോദ്ധ്യാസമീപേ വരുമ്പോൾ
മന്ത്രീശ്വരാൽ കേട്ടു കൈകേയിവൃത്തം
സംക്രുദ്ധവാനായി ശ്രീരാമരാമ.

വ്യാ— ശത്രുഘ്നസംയുക്തൻ=ശത്രുഘ്നനോടുകൂടിയവൻ. ഉഗ്രധന്വാ=(ന. പു. പ്ര. ഏ). ഉഗ്രധന്വാവ്=വലിയ വില്ലാളി. ഭരത

ന്റെ വിശേഷണം. വ്യഥിക്കുക = അച്ഛന്റെ മരണം കേട്ടു വിവശനാവുക. അയോധ്യാസമീപേ=(അ. ന. സ. ഏ) അയോധ്യയുടെ അടുക്കൽ. മന്ത്രിശാരാൽ=(അ. പു. പ. ഏ) മന്ത്രിയിൽനിന്ന്. കൈകേയിവൃത്തം=കൈകേയി അഭിഷേകം മുടക്കി രാമനെ കാട്ടിലേക്കയപ്പിച്ചുവെന്നും, ആ വ്യസനം നിമിത്തമാണ് ദശരഥൻ മരിച്ചതെന്നും ഉള്ള വിവരം. സംക്രുദ്ധവാൻ=വളരെ കോപിച്ചവൻ.

(൨൨) "താതം മദീയം മരിപ്പിപ്പതിന്നും
രാമം വനത്തിന്നു യാത്രാക്കുവാനും
മംഗല്യസൂത്രം പറിപ്പാനുമാളാ-
യെഷാ മഹാപാപി" ശ്രീരാമരാമ.

വ്യാ— മദീയം താതം=(വി. അ. പു. ദ്വി. ഏ) എന്റെ അച്ഛനെ. രാമം=(അ. പു. ദ്വി. ഏ) രാമനെ. യാത്രയാക്കുവാനും എന്നു വേണ്ടതിനു പകരം 'യാത്രാക്കുവാനും' എന്നു പ്രയോഗിച്ചിരിക്കുന്നതിൽ സന്ധിദോഷം സ്പഷ്ടം. മംഗല്യസൂത്രം=താലിച്ചരട്. (കുലസ്ത്രീകൾക്കു, ഭർത്താവു മരിച്ചാൽ മംഗല്യസൂത്രം പറിക്കണമെന്നു നിർബ്ബന്ധമായ ഒരാചാരമുണ്ട്). ആളായി=മതിയായവളായി. ഏഷാ=(ഏതച്ഛബ്ദം. സ്ത്രീ. പ്ര. ഏ) ഈ മഹാപാപി. ഇതു കൈകേയിയെക്കുറിച്ചു ഭരതൻ പറയുന്നതാണെന്നു പ്രകരണബലത്താൽ സിദ്ധിക്കുമല്ലോ.

(൨൩) "രാജ്യത്തിൽ വാഴ്കെ"ന്നു ചൊല്ലും വസിഷ്ഠ-
ന്നാജ്ഞാം വെടിഞ്ഞങ്ങു രാമാനുജന്മാർ
ത്യാജ്യം നമുക്കെന്നു കല്പിച്ചുപോയീ
രാമാശ്രയത്തിന്നു ശ്രീരാമരാമ.

വ്യാ— ആജ്ഞാം=(ആ. സ്ത്രീ. ദ്വി. ഏ) ആജ്ഞയെ. രാമാനുജന്മാർ=രാമന്റെ അനുജന്മാർ (ഭരതശത്രുഘ്നന്മാർ). ത്യാജ്യം=ഉപേക്ഷിക്കേണ്ടത്. (രാജ്യം എന്ന വിശേഷ്യം ചേർത്തു നമുക്കു രാജ്യം

ത്യാജ്യമാകുന്നു എന്നു വാക്യം യോജിപ്പിക്കണം.) രാമാശ്രയത്തിന്ന്=രാമനെ ആശ്രയിപ്പാനായിട്ട്.

(൨൪) അച്ഛൻ മരിച്ചുള്ളവസ്ഥാപ്രസംഗേ
സച്ചക്ഷുരശ്രുപ്രവാഹങ്ങൾ വാർത്തും
ദിക്ചക്രഖേദം വരുത്തീട്ടുമാറും
ചർച്ചിച്ചു ദുഃഖിച്ചു ശ്രീരാമരാമ.

വ്യാ—അച്ഛൻ....പ്രസംഗേ=(അ. പു. സ. ഏ) അച്ഛന്റെ മരണസംഗതിയെക്കുറിച്ചുള്ള പ്രസ്താവത്തിൽ. സച്ചക്ഷു........പ്രവാഹങ്ങൾ=മനോഹരമായ കണ്ണുകളിൽനിന്നു ധാരയായിട്ടൊഴുകുന്ന കണ്ണുനീർ. വാർത്തു് =ഒലിപ്പിച്ച്. ദിക്ചക്രഖേദം=നാലുഭാഗത്തും നില്ക്കുന്നവർക്കൊക്കെ ദുഃഖം. (ദിക്ചക്രം എന്ന പദത്തിന്, ലക്ഷണയാ നാലുഭാഗത്തും നില്ക്കുന്ന ജനങ്ങൾ എന്നർത്ഥം ഗ്രഹിക്കണം). ചർച്ചിച്ച് =വിചാരിച്ച്. വീണ്ടും വീണ്ടും ഓർത്തോർത്ത് എന്നു സാരം. അച്ഛന്റെ ഗുണങ്ങളെയും, അദ്ദേഹത്തിനു, സപ്തവ്യസനങ്ങളിൽ നായാട്ട്, സ്ത്രീലമ്പടത്വം എന്ന ദോഷങ്ങൾ നിമിത്തം വന്നുകൂടിയ ആപത്തുകളെയും, പിതൃഹിതാനുവർത്തികളായ നാലു പുത്രന്മാരുണ്ടായിരുന്നിട്ടും, അന്ത്യകാലത്ത് ഒരു പുത്രനെപ്പോലും കാണാനിടവരാതിരിക്കത്തക്കവണ്ണമുള്ള വിധിവൈഭവത്തെയും മററും ആലോചിക്കാനവകാശമുള്ളതാണല്ലോ.

(൨൫) കൃത്യം പിതുര്യൽ പരേതസ്യ കൃത്വാ
നിത്യാനുഭൂതൻ മഹാത്മാവു രാമൻ
സത്യപ്രതിജ്ഞനയോദ്ധ്യക്കയച്ചു
നീത്യം കനീയാനെ ശ്രീരാമരാമ.

വ്യാ— കൃത്യം=(അ. ന. പ്ര. ഏ). പിതുഃ=(ഋ. പു. ഷ. ഏ) യൽ=(യച്ഛബ്ദം ന. പ്ര. ഏ). പരേതസ്യ=(അ. പു. ഷ. ഏ). കൃത്വാ=(ക്ത്വാ പ്രത്യയാന്തം അവ്യയം). പരേതസ്യ=മരിച്ചവനായ.

പിതുഃ=പിതാവിന്ന്. യൽ=യാതൊന്ന്. കൃത്യം=ചെയ്യപ്പെടേണ്ടതായിട്ട്; (ഭവതി=ഭവിക്കുന്നു). (തൽ=അതിനെ). കൃത്വാ=ചെയ്തിട്ട്; മരിച്ച അച്ഛനെ ഉദ്ദേശിച്ച് ചെയ്യേണ്ടതായ സ്നാനം, ഉദകദാനം, പിണ്ഡസമർപ്പണം മുതലായ കർമ്മങ്ങളെല്ലാം ചെയ്തിട്ട് എന്നു സാരം. നിത്യാനുതപ്തൻ=നിത്യസന്താപസന്തപ്തൻ. മഹാത്മാവ്=മഹാശയൻ. സത്യപ്രതിജ്ഞൻ=സത്യമായ പ്രതിജ്ഞയോടുകൂടിയവൻ; പ്രതിജ്ഞ തെറ്റിക്കാത്തവൻ. (ഇതു മൂന്നും കർത്താവായ 'രാമൻ' എന്നതിന്റെ വിശേഷണങ്ങളും, പ്രത്യേകം അഭിപ്രായങ്ങളോടുകൂടിയവയും ആണെന്നു ഗ്രഹിച്ചിരിക്കണം. നീത്യാ=(ഇ. സ്ത്രീ. തൃ. ഏ) നീതികൊണ്ട്; ശ്രീരാമൻ വനവാസം കൈവിട്ട് രാജാവായി വാഴണം എന്നുള്ള ഭരതന്റെ നിർബ്ബന്ധത്തെ ന്യായംകൊണ്ടു ഖണ്ഡിച്ച് അദ്ദേഹത്തെ സമാധാനപ്പെടുത്തി എന്നു സാരം. കനീയാൻ=അനുജൻ (ഭരതൻ).



(൨൩) രാമാജ്ഞയെ കൈക്കൊണ്ടു രാമാനുജൻ താൻ
തൽപാദുകേ മൂർദ്ധ്നി വിന്യസ്യ നന്ദി-
ഗ്രാമേകരോദ്രാജ്യമാശാന്തചേതാ
രാമാഗമാകാംക്ഷി ശ്രീരാമരാമ.

വ്യാ— രാമാജ്ഞ കൈക്കൊണ്ട്=രാമന്റെ കല്പന സ്വീകരിച്ച്. രാമാനുജൻതാൻ=ഭരതൻ. തൽപാദുകേ=(ആ. സ്ത്രീ. ദ്വി. ദ്വി) അവന്റെ=(രാമന്റെ) മെതിയടികളെ. മൂർദ്ധ്നി=(ന. പു. സ. ഏ) ശിരസ്സിൽ. വിന്യസ്യ=(ല്യബന്തം അവ്യ) വച്ചിട്ട്. നന്ദിഗ്രാമേ=(അ. പു. സ. ഏ) നന്ദിഗ്രാമത്തിൽ. അയോദ്ധ്യയിൽ രാജധാനിയുടെ പുറത്തുള്ള ഒരു ഗ്രാമത്തിൽ. അകരോൽ=(ലങ്. പ. പ്ര. പു. ഏ) ചെയ്തു. രാജ്യം=(അ. ന. ദ്വി. ഏ) രാജ്യത്തെ (രാജാവിന്റെ കർമ്മത്തെ, അതായത് രാജ്യപരിപാലനത്തെ) ആശാന്തചേതാഃ=(സ. പു. പ്ര. ഏ) ആശാന്തചേതസ്സായിട്ട്. (ആശാന്തചേതസ്സ്=അല്പം ശാന്തമായ ചിത്തത്തോടുകൂടിയവൻ). രാമാഗമാകാംക്ഷി=രാമന്റെ വരവിനെ കാത്തിരിക്കുന്നവൻ. ഇതു

രണ്ടു പദങ്ങളും രാമാനുജൻ എന്നതിൻെറ തുല്യബലവിശേഷണം. ഇതിൽ 'നന്ദിഗ്രാമ' എന്ന ശബ്ദത്തെ, ശ്ലോകത്തിൻെറ പൂർവ്വോത്തരാർദ്ധങ്ങൾ രണ്ടിലുംകൂടി ഒന്നായി പ്രയോഗിച്ച്, ശ്ലോകങ്ങൾക്കു സാമാന്യമായി അർത്ഥത്തിൽ അവശ്യം വേണ്ടതായ വിച്ഛേദത്തെ വകവയ്ക്കാതെയിരുന്നതു, കവിയുടെ നിരങ്കുശത്വംകൊണ്ടോ, വൃത്തപരിധിയിൽ കോട്ടം വരാതെ കഴിപ്പാൻ തക്കവണ്ണമുള്ള പരിചയം കുറവായിട്ടോ, അതോ സ്വച്ഛന്ദോപാധികമായ ദ്രാവിഡവൃത്തങ്ങളിൽ സംസ്കൃതച്ഛന്ദോനിയമങ്ങളെ അനാദരിച്ചാൽ, "അപിമാഷം മഷം കുര്യാൽ ഛന്ദോഭംഗം ന കാരയേൽ" എന്നുള്ള സംസ്കൃതകാവ്യാനുശാസനപ്രകാരം അപ്രതിവിധേയമായ യാതൊരു ദോഷവും വരുവാനില്ലെന്നു കാണിപ്പാനായിട്ടോ എന്ന് അഭിജ്ഞന്മാർ തീർച്ചപ്പെടുത്തേണ്ടതാകുന്നു.

(൨൭) സച്ചിൽസ്വരൂപിൻ! ജഗന്നാഥ! വിഷ്ണോ!
സച്ചക്ഷുരാദിത്യ! വന്ദേഹി നിത്യം
വച്ചീടുനിൻ ചേവടിത്താരിദാനീം
മച്ചിത്തരംഗേ ഹരേ! രാമ രാമ.

വ്യാ— സച്ചിത്സ്വരൂപിൻ=(ന. പു. സം. ഏ). ജഗന്നാഥ=(അ. പു. സം. ഏ). വിഷ്ണോ=(ഉ. പു. സം. ഏ). സച്ചക്ഷുരാദിത്യ=(അ. പു. സം. ഏ). വന്ദേ=(ലട്. ആ. പ. ഉ. ഏ). ഹി=(അവ്യ). നിത്യം=(അ. പു. ദ്വി. ഏ). സച്ചിത്സ്വരൂപിൻ ജഗന്നാഥ സച്ചക്ഷുരാദിത്യ വിഷ്ണോ നിത്യം (ത്വാം) (അഹം) വന്ദേ ഹി. എന്നന്വയം. സച്ചിത്സ്വരൂപിയായി ജഗന്നാഥനായി സച്ചക്ഷുരാദിത്യനായിരിക്കുന്ന വിഷ്ണോ നിത്യനായ അങ്ങയെ ഞാൻ വന്ദിക്കുന്നു എന്ന് അന്വയാർത്ഥം. സച്ചിത്സ്വരൂപി=സത്താമാത്രനും ജ്ഞാനസ്വരൂപനുമായിട്ടുള്ളവൻ. ജഗന്നാഥൻ=ലോകത്തിൻെറ നാഥൻ. സച്ചക്ഷുരാദിത്യൻ=സജ്ജനങ്ങളുടെ കണ്ണിന് ആദിത്യനായിട്ടുള്ളവൻ നിത്യൻ=സത്താമാത്രൻ. വിഷ്ണു=(സർവ്വത്തിലും വ്യാപിച്ചവൻ എന്ന്. അവയവാർത്ഥം). ചേവടിത്താര്=ചുവന്ന പാദ

പത്മം. ഇദാനീം=(അവ്യ) ഇപ്പോൾ. മച്ചിത്തരംഗേ=(അ. ന. സ. ഏ) എന്റെ ചിത്തരംഗത്തിൽ (മനസ്സിൽ) വച്ചീട്ട്=വയ്ക്കണേ. നിന്റെ തൃപ്പാദങ്ങൾ എന്റെ മനസ്സിൽ തോന്നണം. എന്നു കവിയുടെ പ്രാർത്ഥന. വൃത്തം 'കല്യാണീ'; "കല്യാണി തഗണം മൂന്നു ഗുരു രണ്ടൊടു ചേരുകിൽ" എന്നു ലക്ഷണം. (വൃത്തമഞ്ജരി)

അഞ്ചാംവൃത്തം കഴിഞ്ഞു.

---

## ആറാംവൃത്തം.

---

൧. മിത്രബാന്ധവലോകരൊക്കെയുമത്ര
പോന്നു വരും ദ്രുതം
ഭദ്രമല്ലിനിയത്ര വാസമിതെന്നു-
റച്ചു രഘൂത്തമൻ
ഭദ്രലക്ഷ്മണസീതയോടൊരുമിച്ചു
ചിത്രതരാലയം
ചിത്രകൂടമതിക്രമിച്ചു നടന്നു
രാമ ഹരേ ഹരേ.

വ്യാ—മിത്ര.....ലോകർ=സ്നേഹിതന്മാരും ബന്ധുക്കളുമായ ജനങ്ങൾ. അത്ര=(അവ്യ) ഇവിടെ. ഭദ്രം=ശോഭനം. ചിത്രതരാലയം=മനോഹരമായ പർണ്ണശാലയോടുകൂടിയതു്. (ചിത്രകൂടവിശേഷണം). അതിക്രമിച്ചു്=വിട്ടു്. നടന്നു=പോയി.

൨. ഖണ്ഡനായ ധരാധിരാധമിയററി
ഭേദിനൊവെറിഞ്ഞാം

പുണ്ഡരീകവിലോചനൻ മദനാന്ത-
കാന്തകസന്നിഭൻ
ദണ്ഡകാവനമിന്ദുമണ്ഡലചുംബി
ഭൂരുഹമണ്ഡിതം
ചണ്ഡഭാനുരിവാഭ്രമണ്ഡലമാപ
രാമ ഹരേ ഹരേ.

വ്യാ— ഖണ്ഡനായ=(അ. ന. ച. ഏ) വധത്തിനായിക്കൊണ്ട്. ധരാവിരോധം=ഭൂമിക്ക് ഉപദ്രവം. ഉയററി. മേവിന=ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന. വൈരിണാം=(ന. പു. ഷ. ബ) ശത്രുക്കളുടെ. പുണ്ഡരീകവിലോചനൻ=താമരപ്പൂപോലെയുള്ള കണ്ണുകളോടുകൂടിയവൻ. മദനാന്തകാന്തകസന്നിഭൻ=രുദ്രനെപ്പോലെയും കാലനെപ്പോലെയുമിരിക്കുന്നവൻ. ശത്രുക്കൾക്കു ഭയങ്കരനെന്നു സാരം. ദണ്ഡകാവനം=ദണ്ഡകാരണ്യം. ഇന്ദു.....മണ്ഡിതം=ചന്ദ്രമണ്ഡലത്തിൽ ഉരസുന്ന വൃക്ഷങ്ങളെക്കൊണ്ടു ശോഭിച്ചതു്. ചണ്ഡഭാനുഃ=(ഉ. പു. പ്ര. ഏ) സൂര്യൻ. ഇവ=(അ. വ്യ) എന്നപോലെ. അഭ്രമണ്ഡലം=(അ. ന. ദ്വി. ഏ) ആകാശമണ്ഡലത്തെ. ആപ=(ക്രി. ലിട്. പ. പ. പ്ര. പു. ഏ) പ്രാപിച്ചു. മദനാന്തകാന്തകസന്നിഭൻ. പുണ്ഡരീകവിലോചനൻ ധരാവിരോധം ഉയററി മേവിന വൈരിണാം ഖണ്ഡനായ ഇന്ദുമണ്ഡലചുംബിഭൂരുഹമണ്ഡിതം ദണ്ഡകാവനം ചണ്ഡഭാനുഃ അഭ്രമണ്ഡലം ഇവ ആപ. എന്നു് അന്വയം. മദനാന്തകാന്തകസന്നിഭനായി, പുണ്ഡരീകവിലോചനനായിരിക്കുന്ന (രാമൻ) ധരാവിരോധം ഉയററി മേവിന വൈരികളുടെ ഖണ്ഡനത്തിനായിക്കൊണ്ട് ഇന്ദുമണ്ഡലചുംബിഭൂരുഹമണ്ഡിതമായ ദണ്ഡകാവനത്തെ, ചണ്ഡഭാനു അഭ്രമണ്ഡലത്തെ എന്നപോലെ, പ്രാപിച്ചു. എന്നു ഭാഷ. ഉപമാലങ്കാരം.

൯. പുഷ്പിതദ്രുമ രാജിതതവിലോചനേ
രഘുനായകേ

പുഷ്പസായകദേവതാമപഹൃത്യ
കോപി നിശാചരൻ
ദർപ്പശാലി വിരാധനംബരമുൽപ-
പാത തദൈവ താ-
മുഗ്രരാമശരാഗമേ വിസസർജ്ജ
രാമ ഹരേ ഹരേ.

വ്യാ— പുഷ്പിതദ്രുമരാജിദത്തവിലോചനേ=(അ. പു. സ. ഏ) പൂത്തുനില്ക്കുന്ന മരക്കൂട്ടത്തെ നോക്കിക്കൊണ്ടു നില്ക്കുന്നവൻ. (രഘുനായകവിശേഷണം). രഘുനായകേ=(അ. പു. സ. ഏ) ശ്രീരാമൻ. പുഷ്പസായകദേവതാം=(ആ. സ്ത്രീ. ദ്വി. ഏ). സീതയെ. അപഹൃത്യ=(ല്യബന്തം അവ്യ) അപഹരിച്ചിട്ട്. കോപി=കഃ. അപി കഃ=(കിം ശബ്ദം. പു. പ്ര. ഏ). അപി=(അവ്യ). കഃ അപി=ഒരു. നിശാചരൻ=രാക്ഷസൻ. ദർപ്പശാലി=ഗർവ്വുള്ളവൻ, വിരാധൻ. അംബരം=(അ. ന. ദ്വി ഏ) ആകാശത്തെ. ഉൽപപാത=(ക്രി. ലിട്. പ. പ. പ്ര. പു. ഏ) ഉൽപതിച്ചു (ഉയർന്നു). തദൈവ=തദാ. ഏവ (അവ്യ) അപ്പോൾതന്നെ. താം=(തച്ഛബ്ദം. സ്ത്രീ. ദ്വി. ഏ) അവളെ ഉഗ്രരാമശരാഗമേ=(അ. ന. സ. ഏ) ഭയങ്കരമായ രാമബാണം ഏറ്റപ്പോൾ. വിസസർജ്ജ=(ക്രി. ലിട്. പ. പ. പ്ര. പു. ഏ) വിസർജ്ജിച്ചു. വിട്ടു. രഘുനായകേ. പുഷ്പിതദ്രുമരാജിദത്തവിലോചനേ. ദർപ്പശാലി. വിരാധൻ. കഃ അപി. നിശാചരൻ. പുഷ്പസായകദേവതാം. അപഹൃത്യ. അംബരം. ഉൽപപാത. തദാ. ഏവ. ഉഗ്രരാമശരാഗമേ. താം. വിസസർജ്ജ എന്ന് അന്വയം. രഘുനായകൻ പുഷ്പിതദ്രുമരാജിദത്തവിലോചനനായിരിക്കുന്ന സമയത്തിൽ ദർപ്പശാലിയായിരിക്കുന്ന വിരാധൻ എന്നൊരു നിശാചരൻ പുഷ്പസായകദേവതയായ (സീതയെ) അപഹരിച്ചിട്ട് അംബരത്തെ ഉൽപതിച്ചു. അപ്പോൾതന്നെ ഉഗ്രരാമശരാഗമത്തിൽ അവളെ വിടുകയും ചെയ്തു. എന്നു ഭാഷ.

൭. സോമസൂര്യരെയും ധരിച്ചൊരു
വിന്ധ്യപർവ്വതസന്നിഭൻ

വീരലക്ഷ്മണരാഘവൌ നിജ
തോളിൽ വച്ചുയരും വിധൌ
വാളുകൊണ്ടു മുറിച്ചു തൽക്കര-
മൂഴിയിൽ പതിപ്പിച്ചുടൻ
വാനിലാക്കിയവനെയും ശിവരാമ
രാമ ഹരേ ഹരേ.

വ്യാ— സോമസൂര്യൌ=ചന്ദ്രനും ആദിത്യനും. വിന്ധ്യപർവ്വതസന്നിഭൻ=വിന്ധ്യപർവ്വതത്തിനു തുല്യൻ. വീരലക്ഷ്മണരാഘവൌ=(അ. പു. ദ്വി. ദ്വി) വീരനായ ലക്ഷ്മണനെയും രാമനെയും. വിധൌ=(ഇ. പു. സ. ഏ) സമയത്തിൽ. തൽക്കരം=അവന്റെ കരം. ഊഴി=ഭൂമി. വാനു്=സ്വർഗ്ഗം. രാമലക്ഷ്മണന്മാരെ തോളിലെടുത്തു് ഉയരുന്ന വിരാധനെ ഇരുഭാഗത്തും സൂര്യചന്ദ്രന്മാരെ ധരിച്ചു് ഉയർന്നിരിക്കുന്ന വിന്ധ്യൻപർവ്വതംപോലെ എന്നു വർണ്ണിച്ചിരിക്കുന്നതിനാൽ ഉപമാലങ്കാരം.

൭. പ്രാണധാരണമാത്രവാൻ ശരഭംഗ
മാമുനി മൈഥിലീ-
പ്രാണനാഥസമാഗമേ പരലോക-
മാപ സുഖാവഹം
പ്രീണനായി നടന്നു ദണ്ഡക-
വാസിനാം യമിനാം ധന-
ത്ത്രാണപാണിരഗസ്ത്യവാസ-
മവാപ രാമ ഹരേ ഹരേ.

വ്യാ— പ്രാണധാരണമാത്രവാൻ=പ്രാണനെ ധരിക്കുക എന്നതുമാത്രം ഉള്ളവൻ. (ശേഷമുള്ള ശരീരവ്യാപാരങ്ങളെല്ലാം വെടിഞ്ഞിരിക്കുന്നവൻ എന്നു സാരം.) ശരഭംഗമാമുനി=ശരഭംഗനെന്ന മഹർഷി. മൈഥിലീപ്രാണനാഥസമാഗമേ=(അ. പു. സ. ഏ) മൈഥി

മൈഥിലി (സീത)യുടെ പ്രാണനാഥൻ (ഭർത്താവ്)ന്റെ സമാഗമത്തിൽ. പരലോകം=(അ. പു. ദ്വി. ഏ) പരലോകത്തെ. ആപ=(ക്രി. ലിട്. പ. പ. പ്ര. പു. ഏ) പ്രാപിച്ചു. സുഖാവഹം=സുഖത്തെ ഉണ്ടാക്കുന്നതായ (പരലോകം എന്നതിന്റെ വിശേഷണം). അതായത്—നിത്യാനന്ദമയമായ മോക്ഷം. പ്രീണനായ=(അ. ന. ച. ഏ) സന്തോഷം നൽകുന്നതിന്നായിക്കൊണ്ട്. ദണ്ഡകവാസിനാം. യമിനാം=(രണ്ടും. ന. പു. ഷ. ബ) ദണ്ഡകവാസികളായ തപസ്വികളുടെ. ധനുർബ്ബാണപാണിഃ=(ഇ. പു. പ്ര. ഏ) വില്ലും അമ്പും കയ്യിലെടുത്തവനായിട്ട്. (രാമവിശേഷണം). അഗസ്ത്യവാസം=(അ. പു. ദ്വി. ഏ) അഗസ്ത്യമഹർഷിയുടെ ആശ്രമത്തെ. അവാപ=(ക്രി. ലിട്. പ. പ. പ്ര. പു. ഏ) പ്രാപിച്ചു. പ്രാണധാരണമാത്രവാനായ ശരഭംഗമാമുനി. മൈഥിലീപ്രാണനാഥസമാഗമത്തിൽ സുഖാവഹമായ പരലോകത്തെ പ്രാപിച്ചു. ദണ്ഡകവാസികളായ യമികളുടെ പ്രീണനത്തിന്നായിക്കൊണ്ട് ധനുർബ്ബാണപാണിയായിട്ട് നടന്ന് അഗസ്ത്യവാസത്തെ പ്രാപിച്ചു. എന്ന് അന്വയശേഷം.

൩൭. രാമലക്ഷ്മണദർശനോത്സവ-
കൌതുകാന്മുനിമണ്ഡലം
കാണ്മതിന്നടുത്തണഞ്ഞു വന്നു നിറഞ്ഞു
നിന്നു നിരന്തരം
ലോചനങ്ങൾ തണുത്തു കാമ
സമാന രാമവിലോകനേ
മാനസങ്ങളലിഞ്ഞുപോയ് ശിവ
രാമ രാമ ഹരേ ഹരേ.

വ്യാ— രാമ.....കൌതുകാൽ=(അ. ന. പ. ഏ) രാമലക്ഷ്മണന്മാരെ കാണ്മാനുള്ള അതിതാല്പര്യത്താൽ. മുനിമണ്ഡലം=മഹർഷിസംഘം. നിരന്തരം=ഇടവിടാതെ. ലോചനങ്ങൾ=കണ്ണുകൾ. കാമ...വിലോകനേ=(അ. ന. സ. ഏ) കാമദേവതുല്യനായ രാമനെ കണ്ടപ്പോൾ. മാനസങ്ങൾ=മനസ്സുകൾ. കാഴ്ചക്കാരുടെ ബഹുത്വത്തെ അപേക്ഷിച്ചു ബഹുവചനം.

മഹർഷിമാരുടെ ദുഃഖനിവേദനത്തെ അടുത്ത പദ്യംകൊണ്ടു പറയുന്നു

൭. "വിക്രമാംബുനിധേ! രഘൂത്തമ!
ലക്ഷ്മണാഗ്രജ! രക്ഷസാം
വിക്രമങ്ങളോരോന്നു വെവ്വെറെ
കേൾക്ക നീ കരുണാകര!
ദുഷ്കൃതന്തുമദീയമെന്നതു തന്നെ
നീ നിനക്കാൎക്കു ഭൂ-
ചക്രലോകമിതൊക്കെയിങ്ങനെ
രാമ രാമ ഹരേ ഹരേ."

വ്യാ— വിക്രമാംബുനിധേ=(ഉ. ത. സം. ഏ) മഹാ ശൌൎയ്യവാനായുള്ളോവ!. രഘൂത്തമ=(ഷ. ത. സം. ഏ) രഘുവംശത്തിൽ വെച്ചു ശ്രേഷ്ഠനായുള്ളോവ! ലക്ഷ്മണാഗ്രജ=(അ. പ. സം. ഏ) രാമ! രക്ഷസാം=(സ. ന. ഷ. ബ) രാക്ഷസന്മാരുടെ. വിക്രമങ്ങൾ=അക്രമങ്ങൾ. കരുണാകര=(അ. പ. സം. ഏ) ദയാനിധിയായുള്ളോവ! ദുഷ്കൃതം=പാപം. തു=(അവ്യ). മദീയം=എന്റേതു്. (എന്റെ പാപം നിമിത്തമാണു് എനിക്കിങ്ങിനെ വന്നതു് എന്നു നീ വിചാരിക്കരുതേ എന്നു സാരം). ഭൂചക്രലോകം=ഭൂമണ്ഡലത്തിലുള്ള സകല ജനവും. ഇങ്ങനെതന്നെ ആകുന്നു. എനിക്കു സംഭവിച്ചതുപോലെതന്നെ രാക്ഷസന്മാരുടെ ഉപദ്രവം അനുഭവിക്കുന്നവരാണു് എന്നു സിദ്ധാന്തം.

ഓരോ മഹൎഷിമാരും അവരവൎക്കു സംഭവിച്ച ഉപദ്രവങ്ങളെ വെവ്വെറെ പറയുന്ന വിധങ്ങളെ താഴെ വിവരിക്കുന്നു:-

൮. "ഉണ്ണി! രാഘവ! നീയടുത്തടുത്തിങ്ങു
പോരിക ബാലക!
കണ്ണൊരിത്രയെനിക്കു കാണാ,
വയസ്സനേകമതീതമായ്

എണ്ണുകിൽശ്ശതമല്ല രാമ! പിടിച്ച
രാക്ഷസഭക്ഷിതം
ഉണ്ണി ദണ്ഡജിനാദി കാണിതു
രാമ രാമ ഹരേ ഹരേ."

വ്യാ— ഉണ്ണീ! ബാലക! എന്നു് അതിവൃദ്ധനായ മുനി വാത്സല്യാധിക്യത്താൽ ചെയ്യുന്ന സംബോധനം. ശ്ശത=അല്പംപോലും. ദലാകോക്തിയുടെ അനുകരണം. കാണ=കാണുകയില്ല. കാണാ എന്നു പ്രയോഗിക്കേണ്ടതാണ്. അതീതം=കഴിഞ്ഞതു്. ശതം=നൂറ്. രാക്ഷസഭക്ഷിതം=രാക്ഷസരാൽ ഭക്ഷിക്കപ്പെട്ട. ഉണ്ണിദണ്ഡജിനാദി=ഉണ്ണിയുടെ ദണ്ഡ്, (വടി) അജിനം, (തോൽ) മുതലായതു്. ഉപനിച്ചിരിക്കുന്ന ബ്രഹ്മചാരികളായ ഉണ്ണികൾ, പൂണനൂലോടുകൂടി കൃഷ്ണമൃഗത്തിന്റെ തോലും, അരയിൽ മുഞ്ഞപ്പുല്ല പിരിച്ചുണ്ടാക്കിയ മേഖലയും, കയ്യിൽ ചമതക്കോലാകുന്ന ദണ്ഡും ധരിക്കാറുണ്ടല്ലോ. രാക്ഷസർ ഭക്ഷിച്ച ഉണ്ണിയുടെ ആസ്സാധനങ്ങളെയാണ മഹർഷി കാണിച്ചുകൊടുക്കുന്നതു്.

ൽ. "ഹന്ത! രാക്ഷസകന്തമേറ്റു മദീയ-
ദന്ത മടന്തുപോയ്
ചിന്തനീയമിതെന്തു രാമ! മദീയ-
വേദനമെന്നിയേ
മന്ഥരാഗമിയായി മാമക-
ഗാത്രമക്കനൊടിക്കടാ-
ലന്തരാളസമാഗമേ ഹരി രാമ
രാമ ഹരേ ഹരേ."

വ്യാ— ഹന്ത!=(അവ്യ) കഷ്ടം. രാക്ഷസകന്തം=രാക്ഷസന്മാരുടെ കന്തം. മദീയദന്തം=എന്റെ പല്ല്. ചിന്തനീയം=ആലോചിക്കത്തക്കതു്. ഇദം=(ഇദം ശബ്ദം ന. പ്ര. ഏ) ഇതു് തു=(അ

വ്യ) മദീയവേദനം=എന്റെ അറിയിപ്പിക്കൽ (ആവലാധി). മന്ഥരഗാമി=പതുക്കെപ്പതുക്കെ നടക്കുന്നവൻ. ('മന്ഥരഗാമിയായി' എന്നാണു വേണ്ടതു്) (ഞാൻ എന്നു വിശേഷ്യം ചേർത്തുപറയിക്കണം) മാമകഗാത്രം=എന്റെ ശരീരം. ഏകൻ=ഒരു രാക്ഷസൻ. അന്തരാളസമാഗമേ=(അ. പു. സ. ഏ) ഒരു തിരക്കിനിടയിൽ പെട്ടപ്പോൾ. രാക്ഷസന്മാരുടെ കുന്തം ഏററ് എന്റെ പല്ലു പോയി. ഇതു ഞാൻ പറഞ്ഞു മനസ്സിലാക്കാതെതന്നെ ആലോചിച്ചാലറിയാമല്ലോ. ഒരിക്കൽ രാക്ഷസന്മാരുടെ ഇടയിൽ അകപ്പെട്ടപ്പോൾ ഒരുത്തൻ എന്റെ ദേഹം ഒടിച്ചുകളഞ്ഞതിനാൽ എനിക്കിപ്പോൾ നേരെ നടക്കാൻ വയ്യാതെ കൂനിക്കൂനി നടക്കേണ്ടതായി വന്നിരിക്കുന്നു: എന്നാണു് ഒരു മഹർഷിയുടെ ആവലാധി.

൫൦. "ദണ്ഡപാണിരിവാത്ര വന്നൊരു
രാക്ഷസൻ മദിയാർത്തുടൻ
ദണ്ഡുകൊണ്ടു കമച്ചു നമ്മുടെ കണ്ണു
മൊന്നു പൊടിഞ്ഞുപോയ്
ചണ്ഡഭാനുകുലാവതംസ! മദീയ-
ണ്ണമിതിൽപ്പരം
ദണ്ഡതാഡനമെത്ര? രാഘവ!
രാമ രാമ ഹരേ ഹരേ."

വ്യാ— ദണ്ഡപാണിഃ=(ഇ. പു. പ്ര. ഏ) കാലൻ. ഇവ=(അവ്യ) എന്നപോലെ. അത്ര=(അവ്യ) ഇവിടെ. ദണ്ഡ്=വടി. കമച്ച്=അടിച്ച്. ചണ്ഡഭാനുകുലാവതംസ!=(അ. പു. സം. ഏ) സൂര്യവംശത്തിന്നു് അലങ്കാരമായിട്ടുള്ളോവേ! ദണ്ഡതാഡനം=വടികൊണ്ടുള്ള അടി. കണ്ണു പൊട്ടിയതു മാത്രമല്ല എനിക്കുള്ള ദണ്ണം. വടികൊണ്ടുള്ള അടിയും ഞാൻ വളരെ അനുഭവിക്കേണ്ടി വന്നു. എന്നായിരുന്നു മറ്റൊരു മുനിയുടെ സങ്കടം.

൯൯. "ഉഗ്രകനാകിയ രാവണൻ പുന-
ശ്രുക്കളുടെ മുടക്കിനാൻ
വാക്ക കേൾക്കിലതിപ്പൊഴും മമ
മൃത്യുപാതമുടൻ വരും
സാക്ഷിദൈവമൊഴിഞ്ഞു മറ്റൊരു
ഭൂതരില്ല നമുക്കു കേൾ
തിക്കം നമ്മുടെ സങ്കടങ്ങളെ
രാമ രാമ ഹരേ ഹരേ."

വ്യാ— ഉഗ്രക =സംസ്ഥാനനം. മമ=(ഷഷ്ഠ്യന്തം. ഷ. ഏ) എനിക്ക്. മൃത്യുപാതം=മൃത്യുവരാക്ക്. സാക്ഷി=എല്ലാം സൂക്ഷ്മമായി അറിഞ്ഞവൻ. ഭൂതർ=ഭൂത ജന്തുക്കളും. മഹാവൈദികകർമ്മനിരതനായ അന്ദ്രഘാതത്തിന് ദേഹപീഡാദികളായ ഉപദ്രവങ്ങളെക്കാൾ സങ്കടം, ധർമ്മവിഘ്നം വരുത്തുന്നതിലാണ് എന്നു സാരം.

൯൨. ഗർവ്വഹീനമിവണ്ണമഗ്നിസമാന-
മാമുനിവാക്കിനാൽ
ശർവ്വഫാലവിലോചനോപമ-
ലോചനൻ രഘുനായകൻ
സർവ്വരാക്ഷസവീരവംശവധ-
പ്രതിജ്ഞയുമാശു ചെ-
സ്തുർവ്വരാമൃതമേകിനാൻ ഹരി
രാമ രാമ ഹരേ ഹരേ.

വ്യാ— ഗർവ്വഹീനം=അഭിമാനംകൂടാതെ (ക്രി. വി). അഗ്നിസമാനമാമുനിവാക്കിനാൽ=അ[illegible]പ്പോലെ (തേജസ്സ്, ശുദ്ധി,

നിഗ്രഹാനുഗ്രഹശക്തി മുതലായ ഗുണങ്ങളെക്കൊണ്ട് അതിസമർത്ഥ)യുള്ള മഹർഷിമാരുടെ വാക്കനിമിത്തം. ശർവ്വ.....ലോചനസം=ശിവന്റെ നെററിയിലുള്ള കണ്ണുപോലെയുള്ള കണ്ണുകളോടുകൂടിയവൻ. ഇതു രൌദ്രരസത്തിന്റെ അനുഭാവമായ 'ഉഗ്രത'യുടെ ചിഹ്നമാകുന്നു. സർവ്വ.....പ്രതിജ്ഞ=സകല രാക്ഷസവീരന്മാരെയും വംശത്തോടുകൂടി കൊന്നുകളയാമെന്നുള്ള ശപഥം. ആളു=(അവ്യയ) വശത്തിൽ. ഉർവ്വരാമൃതം=ഭൂമിക്ക് യാചിക്കാത്തതായ ഒരു ദാനം. "അമൃതം സ്യാദയാചിതം" എന്നു മനു. രാവണവധം യാചിതമാണെങ്കിലും സർവ്വരാക്ഷസവീരവധം അയാചിതംതന്നെ.

൩൩. ശാർങ്ഗചാപമഗസ്ത്യമാമുനി-
വാക്കിനാലിഷുധീയുതം
ഹാളുമങ്ങരിരക്ഷയായ് നിജപക്കൽ
വാങ്ങി രഘൂത്തമൻ
മാർഗ്ഗണങ്ങളെടുത്തുടൻ മുനി-
മാർഗ്ഗണീയപദാംബുജൻ
മാർഗ്ഗമേനടകൊണ്ടു രാക്ഷസ-
നാശനായ ഹരേ ഹരേ.

വ്യാ. ശാർങ്ഗചാപം=വൈഷ്ണവമായ വില്ല്. (ശൃംഗം-(കൊമ്പ്)കൊണ്ടുണ്ടാക്കിയതു് എന്നു് അവയവാർത്ഥം) അഗസ്ത്യമാമുനിവാക്കിനാൽ=അഗസ്ത്യമഹർഷിയുടെ വാക്കിൻപ്രകാരം. ഇഷുധിയുതം=ആവനാഴിയോടുകൂടിയതു്. (ശാർങ്ഗചാപവിശേഷണം) അതു് അമ്പൊടുങ്ങാത്ത ആവനാഴിയാണെന്നു രാമായണത്തിൽ പറയുന്നു. അരിരക്ഷ=ശത്രുക്കളിൽനിന്നുള്ള രക്ഷ. നിജപക്കൽ=തന്റെ കൈവശത്തിൽ. മാർഗ്ഗണങ്ങൾ=അമ്പുകൾ. മുനിമാർഗ്ഗണീയപദാംബുജൻ=മുനിമാരാൽ അന്വേഷിക്കപ്പെടുവാൻ യോഗ്യമായ പദാംബുജങ്ങളോടുകൂടിയവൻ. മാർഗ്ഗമേ=വഴിയേ. രാക്ഷസനാശനായ=(അ. ന. ച. ഏ) രാക്ഷസന്മാരെ നശിപ്പിക്കുവാനായിക്കൊണ്ട്.

൮൪ തീൎത്ഥഭൃതജലപ്രവാഹ മഹാ-
നദീനികടേ ചിരം
ചിത്രപഞ്ചവടീവനേ വരപൎണ്ണ-
സത്മനി മെത്തമേൽ
തീൎത്ഥമാടി മനഃപ്രസാദമരം
വരുത്തി നിജപ്രിയാം
പാൎത്തു വക്ത്രമണച്ചു പുൽകി
രമിച്ചു രാമ ഹരേ ഹരേ.

വ്യാ- തീൎത്ഥ......നികടേ=(അ. ന. സ. ഏ) തീൎത്ഥഭൃതം(പരിശുദ്ധം) ആയ ജലപ്രവാഹ(നീരൊഴുക്ക്)മുള്ള മഹാനദി(ഗോദാവരി)യുടെ നികടേ(സമീപത്തിൽ) ചിരം=കുറച്ചുകാലം. ചിത്രപഞ്ചവടീവനേ=(അ. ന. സ. ഏ) മനോഹരമായ പഞ്ചവടീ എന്ന വനത്തിൽ. വരപൎണ്ണസത്മനി=(ന. ന. സ. ഏ) നല്ല പൎണ്ണശാലയിൽ. മനഃപ്രസാദം=മനസ്സിനു തെളിവ്. അരം=വേഗത്തിൽ. നിജപ്രിയാം=(ആ. സ്ത്രീ. ദ്വി. ഏ) തന്റെ ഭാൎയ്യയെ. പാൎത്തു=കണ്ട്. വക്ത്രം=മുഖം. അണച്ചു=പുൽകി. രമിച്ചു=ഭാൎയ്യയോടുകൂടി സ്സുഖമായി വസിച്ചു എന്നു താല്പൎയ്യം. രാമായണത്തിൽ വിസ്താരമായി വൎണ്ണിച്ചിട്ടുള്ള പഞ്ചവടീവാസത്തെ ഇവിടെ ചുരുക്കിയിരിക്കുന്നു.

൮൫. സീതയായൊരു കല്പവല്ലി പടൎന്ന
രാമസുരദ്രുമ-
ച്ഛായതന്നിൽ വസിച്ചു മാമുനി-
പക്ഷിമണ്ഡലമാദരാൽ
രാവണാക്രമഹാതപത്തിനൊരാത-
പത്രമുദാരവാ-
ങ്മാധുരീഫലമാസ്വദിച്ചു മദിച്ചു
രാമ ഹരേ ഹരേ.

വ്യാ— കല്പവല്ലി=യാചിക്കുന്നവൎക്ക് അഭീഷ്ടം നൽകുന്നതായി ദേവലോകത്തു ചില വൃക്ഷങ്ങളും, വള്ളികളുമുണ്ടെന്നു പുരാണാദികളിൽ പ്രസിദ്ധമാകുന്നു. സീതയാകുന്ന കല്പവല്ലി എന്നു രൂപകം. രാമസുരദ്രുമഛായ=രാമനാകുന്ന കല്പവൃക്ഷത്തിന്റെ തണൽ. മാമുനിപക്ഷമണ്ഡലം=മഹൎഷിമാരാകുന്ന പക്ഷികളുടെ കൂട്ടം. ആദരാൽ=പ്രീതിയോടുകൂടി. രാവണാൎക്കമഹാതപം=രാവണനാകുന്നസൂൎയ്യന്റെ വലുതായ വെയിൽ. ആതപത്രം=കുട. ഉദാരവാങ്മാധുരീഫലം=ഉൽകൃഷ്ടമായ വാക്കുകളുടെ മാധുൎയ്യമാകുന്ന പഴം. ആസ്വാദിക്കുക=അനുഭവിക്കുക. മദിക്കുക=മതിമറന്നു രസിക്കുക. മദ്ധ്യാഹ്നസൂൎയ്യന്റെ ദുസ്സഹമായ വെയിലേറ്റു എരിപൊരിസഞ്ചാരം അനുഭവിച്ചിരുന്ന പക്ഷികൾ, മാധുൎയ്യമുള്ള പഴങ്ങൾ നിറഞ്ഞു്, മനോഹരമായ വള്ളി ചുററിപ്പടൎന്നു തഴച്ചു നില്ക്കുന്ന ഒരു മഹാവൃക്ഷത്തിലെത്തിയാൽ അതിന്റെ തണലിലിരുന്നു മധുരഫലങ്ങളെ ആസ്വാദിച്ചു മദിക്കുന്നതുപോലെ ദുഷ്ടനായ രാവണന്റെ ദുസ്സഹമായ അക്രമങ്ങളോട് ആത്മരക്ഷക്കു വഴി കാണാതെ വലഞ്ഞിരുന്ന മഹൎഷിവൃന്ദം, രാമൻ പഞ്ചവടിയിലെത്തിയപ്പോൾ അദ്ദേഹത്തെ ആശ്രയിച്ചു് അദ്ദേഹത്തിന്റെ സാന്ത്വനവാക്കുകളുടെ മാധുൎയ്യം ആസ്വാദിച്ചു്, ഇനി രാവണന്റെ ഉപദ്രവം നമുക്കേൽക്കുകയില്ലെന്നോൎച്ചു് പരമാനന്ദിച്ചു എന്നു സിദ്ധാന്തം. അലങ്കാരം രൂപകം.

൯൬. രാമ രാമ ഹരേ ഹരേ രഘുനാഥ
നാഥ ദയാനിധേ
ജാനകീരമണാരവിന്ദവിലോചനാ!
പരിപാഹിമാം
രാമനീലഘനാഭിരാമ മനോ_
ഭിരാമ രമാപതേ
രാമചന്ദ്ര ജയിക്ക നീ ശിവരാമ
രാമ ഹരേ ഹരേ.

വ്യാ—വൃത്താരംഭത്തിൽ പതിവുപോലെയുള്ള കവിയുടെ മംഗളപ്രാർത്ഥന. ഹരി=വിഷ്ണു. ജാനകീരമണൻ=സീതാവല്ലഭൻ. പാഹി പാഹി=(ക്രി. ലോട്ട്. പ. പു. മ. ഏ) പാലിക്കണേ. പ്രാർത്ഥനയിൽ). മാം=(അസ്മച്ഛ്. ദ്വി. ഏ) എന്നെ. നീലമേഘനാഭിരാമൻ=കാർമേഘംപോലെ മനോഹരൻ. രമാപതി=ലക്ഷ്മീവല്ലഭൻ (വിഷ്ണു) 'മല്ലികാ' വൃത്തം. "രം നരം ജഭരേഫമിങ്ങനെയോഗമതാഹി മല്ലികാ" എന്നു ലക്ഷണം.

ആറാംവൃത്തം കഴിഞ്ഞു.

